Malayalam
ARIYAPPEDATHA MANUSHYAJEEVIKAL
Novel by
Nandanar
Sixth Edition
January 1981
Copies 20,000
Printed at
Printex India, Feroke.
Price Rs. 6/50
Cover
Vasu Pradeep

Publishers
POORNA PUBLICATIONS, CALICUT

# അറിയപ്പെടാത്ത മനുഷ്യജീവികൾ

നോവൽ

നന്തനാർ

പ്രസാധകർ:
പൂർണ്ണാ പബ്ളിക്കേഷൻസ് കോഴിക്കോട്

# അവതാരിക

ശ്രീ "നന്തനാരു"ടെ ഈ നീണ്ടകഥയ്ക്കു് ഒരവതാരിക എഴുതാൻ രണ്ടു കാരണങ്ങളാൽ എനിയ്ക്കു് ഒട്ടേറെ പ്രയാസമുണ്ടു്. ഒന്നാമതു്, വിമർശകന്നാവശ്യമായ നിസ്സംഗതയോടെ ഈ കഥ ആകെ നോക്കിക്കാണാൻ എനിക്കു സാധിയ്ക്കുന്നില്ല. ഇതു് കൈയിലെടുക്കുന്നതോടെ ഞാനും ഇതിലെ "അറിയപ്പെടാത്ത മനുഷ്യജീവിക"ളിലൊരാളായിത്തീരുന്നു— ഓരോരുത്തനുമായിത്തീരുന്നു. പാല്പായസംപോലെ ജീവിതത്തെക്കണ്ട പി. കെ. നായരും, കാൽ മുറിഞ്ഞു ബോർഡൌട്ടായ തോമസ്സും, കല്യാണം കഴിക്കാൻ പ്രായമായിട്ടില്ലെന്നു് അമ്മ കരുതുന്ന കരുണാകരനും, എല്ലാം, ഞാൻതന്നെ. ഈ കഥ കൈയെഴുത്തു കോപ്പിയിൽ രണ്ടുകൊല്ലം മുമ്പു് വായിച്ചപ്പോഴുണ്ടായ അനുഭൂതിയാണിതു്. ഇന്നു് അച്ചടിയിൽ വായിയ്ക്കുമ്പോഴും ഇതേ അനുഭവം തന്നെ ഉണ്ടാവുന്നു കഴിഞ്ഞ ആണ്ടിൽ ഈ കഥയുടെ രംഗമായ കാശ്മീരം സന്ദർശിച്ചപ്പോൾ, അവിടെ കണ്ട പരസ്സഹസ്രം പട്ടാളക്കാരിൽ ഞാനന്വേഷിച്ചിരുന്നതു് ഇക്കഥയിലെ തോമസ്സിനേയും വർഗ്ഗീസ്സിനേയും കരുണാകരനേയും പി. കെ. നായരേയും മററുമായിരുന്നു. ഝലം നദീതടത്തിലെ പ്രശാന്തങ്ങളായ ഗ്രാമങ്ങൾ ചെന്നു കാണുമ്പോഴാകട്ടെ, അവിടെ എവിടെയായിരിയ്ക്കും പി കെ നായരെ സംസ്കരിച്ചതെന്നായിരുന്നു എന്റെ ആലോചന:

ഈ കഥയും, ഇതുപോലെത്തന്നെ ''നന്തനാരു'' ടെ കഥകളിൽ വലിയൊരു ഭാഗവും ആദ്യമായി പ്രസിദ്ധം ചെയ്യാനുള്ള ഭാഗ്യമുണ്ടായത് എനിയ്ക്കാണ്. ദൽഹിയിൽ ഇന്ത്യൻ കൌൺസിൽ ഓഫ് വേൾഡ് അഫയേഴ്സിലെ ശ്രീ. കെ. പി. കരുണാകരൻ ''നന്തനാരു''ടെ ''മൊയ്തീൻ'' എന്ന പ്രഥമ കഥ എനിയ്ക്കയച്ചുതന്നത് ഞാനിന്നുമോർക്കുന്നു. അതിൽപ്പിന്നീട്, നന്തനാരുടെ ഓരോ കഥയും എൻെറ ഒരു നേട്ടമാണെന്ന വിചാരം, എങ്ങിനെയോ, എന്നിൽ വന്നുചേർന്നു. ഈ കാഥികൻെറ വളർച്ചയിൽ എനിയ്ക്കും ഒരു പങ്കുണ്ടെന്ന, തോന്നൽ—ഈ ആത്മീയതാബോധമാണ്, വിമർശനബുദ്ധിയോടെ ശ്രീ. ''നന്തനാരു''ടെ കഥകൾ നോക്കിക്കാണുന്നതിന്ന് എനിക്കുള്ള രണ്ടാമത്തെ പ്രതിബന്ധം.

രണ്ടാം മഹായുദ്ധം വളരെയധികം മലയാളികളെ പട്ടാളത്തിൽച്ചെന്നെത്തിക്കുകയുണ്ടായി. ഈ മലയാള പട്ടാളക്കാരെ നമുക്കു പരിചയപ്പെടുത്തിത്തന്നവരിൽ പ്രമുഖരായ രണ്ടു കാഥികന്മാരാണു ''നന്തനാ''രും ''കോവിലനും.'' ടോൾസ്റ്റോയിയുടെ സുപ്രസിദ്ധങ്ങളായ കൊസ്സാക്ക് കഥകളെയാണ് ''നന്തനാർ'' ഓർമ്മിപ്പിക്കുന്നത്. ''കോവിലൻ'' ആകട്ടെ, ഹെമിങ്ങ്വേ, നോർമ്മൻ മെയ്ലർ മുതലായവരെ അനുസ്മരിപ്പിക്കുന്നു. കോവിലൻ കാണുന്ന ജീവിതം ആകെ എല്ലും ഞരമ്പുമാണ്. തൊട്ടാൽ നോവും. ആ എല്ലിലും ഞരമ്പിലുംകൂടി അത്യാകർഷകമായൊരു മാധുര്യം പുരട്ടാൻ ''നന്തനാ''ർക്കു കഴിയുന്നു. നന്തനാരുടെ കൂടെ യൂണിഫോറം അണിയാൻ ഞാൻ തയ്യാറാണ്. ആ ഖാദിക്കുപ്പായം സില്ക്കുകൊണ്ടാണെന്ന്, ആ ഗിൽഗട്ട്ബൂട്ട് മൃദുവായ രോമത്തോലികൊണ്ടാണെന്ന്, തോന്നിപ്പോകുന്നു. പി. കെ. നായരുടെ നിരർത്ഥകവും അചിന്തിതവുമായ മരണംപോലും, ''നന്തനാർ'' വിവരിക്കുമ്പോൾ, കാമ്യമായിത്തീരുന്നു. ആ മനോഹരമായ ഝലംനദീതടമല്ലാതെ മറെറാരിടം പി. കെ. നായർക്ക് പററിയ അന്ത്യവിശ്രമസ്ഥാനമാവില്ല! മധുരമായ പ്രകാശമാണ് ''നന്തനാ''രുടെ പ്രതിഭയുടെ പ്രത്യേകത, തൊട്ടതൊക്കെ റോസാപ്പൂവോ മുന്തിരിച്ചാറോ ആക്കാനുള്ള ഇരുത്തവും ഉൾക്കണ്ണും ഈ ചെറുപ്പക്കാരന്ന് എങ്ങിനെ കിട്ടി? ''മൊയ്തീൻ'' അയച്ചുകൊണ്ട് ശ്രീ. കെ, പി. കരുണാകരൻ എഴുതിയത് ഞാനോർക്കുന്നു. കഥ പറയാനുള്ള ദിവ്യമായൊരനുഗ്രഹം ഈ കുട്ടിക്ക് എങ്ങിനേയോ കിട്ടിയിട്ടുണ്ട്!



മലയാള കഥാസാഹിത്യത്തിന്ന് ഇക്കഴിഞ്ഞ അഞ്ചാറുകൊല്ലങ്ങളിൽ ഏററവുമധികം ഓജസ്സ് പകന്നു നല്കാൻ ഈ രണ്ടു യുവസ്നേഹിതന്മാൎക്കു കഴിഞ്ഞിട്ടുണ്ട്. പുതിയ സങ്കേതരീതികളുപയോഗിച്ച് പുതിയ അനുഭൂതി മണ്ഡലങ്ങളെ ഈ പട്ടാളക്കാർ കടന്നാക്രമിച്ചു. ഫലമോ? നമ്മുടെ കഥാസാഹിത്യത്തിൻെറ അതിരുകൾ പെട്ടെന്നങ്ങു വലുതായി! മലയാളത്തിൽ മാത്രമായി ഒതുങ്ങിനില്ക്കേണ്ടവയല്ല ഇവരുടെ കഥകൾ. ഇന്ത്യയുടെ എല്ലാ ഭാഷകളിലും ഇവ തർജ്ജമ ചെയ്യപ്പെടണം. ഭാരതവ്യാപകമായ ഒരു സാഹിത്യം, ഒരുപക്ഷേ ആദ്യമായി, മലയാളത്തിൽ സൃഷ്ടിച്ചത് ഈ യുവാക്കളാണ്.

1955 ജൂലായ് 3-ാംനു- രാവിലെ കാശ്മീരിൽ ശ്രീനഗരത്തിലുള്ള ശങ്കരാചാര്യപർവ്വതത്തിൻെറ മുകളിലെ ചെറുക്ഷേത്രത്തിൽവെച്ച് മദ്രാസ് ബററാല്യനിലെ ജെ. സി. ഒ. ആയ രാമൻപിള്ളയെ ഞാൻ യാദൃച്ഛികമായി കണ്ടെത്തി. ആദ്യത്തെ കുശലപ്രശ്നങ്ങൾ കഴിഞ്ഞ ഉടൻ ശ്രീ. രാമൻപിള്ള ''നന്തനാരു''ടെയും ''കോവില''ൻെറയും കാര്യം എടുത്തിട്ടു. ''സാർ നിങ്ങൾക്കു മനസ്സിലാവില്ല, അദ്ദേഹം പറഞ്ഞു: ''ഞങ്ങളുടെ ജീവിതത്തിൻെറ എല്ലും ഞരമ്പും ചോരയും മാംസവുമാണ് ആ കഥകൾ.'' ''എല്ലാ ജീവിതത്തിൻേറയും,'' ഞാൻ തിരുത്തി. ''കാരണം,

യൂനിഫോറത്തിന്നുള്ളിലായാലും സിവിൽ ഉടുപ്പിന്നുള്ളിലായാലും ഹൃദയത്തുടിപ്പ് ഒന്നുതന്നെ.'' അതേ, ജീവിതത്തിന്റെ തുടിപ്പുകളാണ് ഈ കഥയിൽ നിങ്ങൾ കേൾക്കുക. സത്യം സുന്ദരവും അതേ സമയത്തുതന്നെ ശിവവുമാകാമെന്ന് ഈ കഥ ഉറപ്പുതരുന്നു.

മാതൃഭൂമി,
കോഴിക്കോട്,
5–2–1956

എൻ. വി. കൃഷ്ണവാരിയർ

## ഒന്ന്

ല്ലാൻസ്നായക്ക് തോമസ്സ് ഓഫീസിലെ വരാന്തയിൽവന്നു പുറത്തേയ്ക്ക് നോക്കി. മഞ്ഞ് തുരുതുരെ വീഴുന്നത് നിന്നിട്ടില്ല. ഇടയ്ക്കിടയ്ക്കു തണുത്ത കാററ് അടിക്കുന്നുണ്ട്. ഇലകൾ കൊഴിഞ്ഞ മരച്ചില്ലകളിൽനിന്നും വീടുകളുടെ മോന്തായത്തിൽനിന്നും മഞ്ഞുകട്ടകൾ ഉതിർന്നുതിർന്നു വീഴുന്നു. റോട്ടിൽകൂടെ ലോറികളും ജീപ്പുകളും പ്രയാസപ്പെട്ടു നീങ്ങുന്നുണ്ട്. വഴുതിപ്പോവാതിരിയ്ക്കാൻ അവയുടെ ചക്രങ്ങളിൽ ഇരുമ്പുചങ്ങലകൾ വരിഞ്ഞുകെട്ടിയിരിയ്ക്കുന്നു. ചട്ടിത്തൊപ്പിയും ഗ്രെയ്ററ് കോട്ടും 'ഗിൽഗട്ട്' ബൂട്ടും ധരിച്ച പട്ടാളക്കാർ പ്രയാസപ്പെട്ടു നടന്നുപോവുന്നു. കാലടികൾ എടുത്തെടുത്തുവെച്ചുകൊണ്ടുള്ള അവരുടെ നടത്തം കാണാൻ രസമുണ്ട്.

ഓഫീസിന്ന് മുമ്പിൽ മഞ്ഞിൻകട്ടകൾകൊണ്ട് ഒരു പെൺകോലമുണ്ടാക്കിവെച്ചതിനു ചുററും രണ്ടു തടിയൻ നായ്ക്കൾ വട്ടമിട്ടു കളിയ്ക്കുകയാണ്. തോമസ്സിന്നു രസം തോന്നി. നല്ല പുഷ്ടിയും ചൊറുചൊറുക്കുമുള്ള നായ്ക്കൾ! അവയ്ക്കു നീണ്ട, സമൃദ്ധമായ, മിനുമിനുപ്പുള്ള രോമമുണ്ട്. ഇത്ര നല്ല നായ്ക്കൾ കേരളത്തിലില്ല. കേരളത്തിലെന്നല്ല, ഇന്ത്യയിൽ വേറെ എവിടേയും കണ്ടിട്ടില്ല. ഈ കാശ്മീരിൽ മാത്രമേ ഇവയെ കാണൂ.

ഭാരംവലിയ്ക്കാൻ എന്തുകൊണ്ട് ഈ നായ്ക്കളെ ഉപയോഗിച്ചുകൂടാ? നായ്ക്കളെക്കൊണ്ടു ഭാരംവലിപ്പിയ്ക്കുന്ന ഏതോ ഒരിംഗ്ളീഷുപടം കണ്ടിട്ടുണ്ട്. സ്ററുവർട്ട്ഗ്രെയ്ഞ്ചർ അഭിനയിച്ച ആ പടത്തിന്റെ പേരെന്താണെന്നു തോമസ്സ് ആലോചിച്ചു.........ഓ. പിടികിട്ടി. ''വൈൽഡ് നോർത്ത്.''

സ്ററുവർട്ട്ഗ്രേയ്ഞ്ചരുടെ അഭിനയം ഒന്നു വേറെത്തന്നെയാണ്. കറുത്ത തലമുടിയുള്ള ആ സുന്ദരൻ ഒര്ന്ത്യക്കാരനാണോ എന്ന് ആരും സംശയിച്ചുപോവും. അദ്ദേഹത്തിന്റെ ഓരോ ചലനവും പ്രേക്ഷകരെ കോരിത്തരിപ്പിയ്ക്കും. അദ്ദേഹം കുടിക്കുന്നതിന്നുതന്നെ ഒരു പ്രത്യേകതയുണ്ട്. കുടിയെക്കുറിച്ചാലോചിച്ചപ്പോൾ തോമസ്സിന്നു കൂടുതൽ തണുപ്പുതോന്നി. കുടിച്ചിട്ടു രണ്ടു ദിവസമായി. കാശു കൊടുത്താലും 'റം' കിട്ടുവാൻ വിഷമം. അപ്പോഴേക്കും ഓഫീസറുടെ കുറിപ്പുവേണം കുറിപ്പിൽ മുദ്രയടിക്കണം, ഓഫീസറുടെ പേരുബ്ളോക്ക് ലെററിലെഴുതണം. അങ്ങിനെ പലതും വേണം.

ഇന്നെന്തായാലും കുടിയ്ക്കണം. ശനിയാഴ്ചയാണ്. നാളെ ഒഴിവ്. രാവിലെ പത്തുമണിവരെ കിടന്നുറങ്ങാം. തോമസ്സിന്ന് ഉന്മേഷം തോന്നി. എത്ര 'പെഗ്ഗ്' അടിയ്ക്കണം? ചുരുങ്ങിയത് പത്തുപെഗ്ഗ്. പത്തുപെഗ്ഗിന്ന് ഇരുപത്ത് ഔൺസ്. പത്തുപെഗ്ഗ് വലിയൊരു കുടിയൊന്നുമല്ല. മുനിസ്വാമി പന്തയം വെച്ചു രണ്ടുകുപ്പി 'റം' ഇരുന്ന ഇരുപ്പിൽ കുടിച്ചിട്ടുണ്ട്. അത്രയും കുടിക്കാൻ വയ്യ. മുനിസ്വാമി കുടിയ്ക്കാൻവേണ്ടി ജനിച്ചവനാണ്.

തോമസ്സ് ഒരു 'ചാർമിനാർ' സിഗരററെടുത്തു ചുണ്ടത്തുവെച്ചു. വരാന്തയുടെ മൂലയിൽ എരിഞ്ഞുകൊണ്ടിരിക്കുന്ന ബുക്കാരിയ്ക്കടുത്തേയ്ക്ക് നടന്നു. ബുക്കാരി നല്ലവണ്ണം കത്തുന്നില്ല. ഒരു കഷണം കടലാസെടുത്തു ചുരുട്ടി ബുക്കാരിയിലേക്കു കാട്ടി കത്തിച്ചു സിഗരററു പിടിപ്പിച്ചു. തണുപ്പു കുറച്ചൊന്നു കുറഞ്ഞപോലെ തോന്നി. പുകവിട്ടുകൊണ്ടു വരാന്തയിൽ നടന്നു. ഇന്നു മൂക്കററം കുടിയ്ക്കണം. ഒരു കുപ്പി 'ജിൻ'കൂടിയുണ്ടെങ്കിൽ എന്തു സുഖമായിരിയ്ക്കും. ത്രീ എക്സ്റമ്മും ജിന്നുംകൂടി ചേർത്തു കുറേശ്ശെകുറേശ്ശെയായി കുടിക്കുക. എന്തു രസമായിരിയ്ക്കും! മിലിററി കാൻറിനിൽ ജിൻ



വില്പനയ്ക്കുവെയ്ക്കാത്തതിൽ തോമസ്സിന്ന് അരിശം തോന്നി. ജിൻ ഉണ്ടായിരുന്നുവെങ്കിൽ ഓഫീസർമാരെ 'കാക്ക' പിടിയ്ക്കാമായിരുന്നു. 'ജിന്നി'ന്നുവേണ്ടി കാക്കപിടിയ്ക്കുന്നതിൽത്തന്നെ ഒരു പത്രാസുണ്ട്.

കരുണാകരനേയും പണിക്കരേയുംപററി തോമസ്സ് ആലോചിച്ചു. ഓരോ കുപ്പിവീതം കൊണ്ടുവരാമെന്നാണ് അവർ പറഞ്ഞിരിക്കുന്നത്. അവർ 'ഗുൽമർഗ്ഗി'ലേയ്ക്കു കൂറിയർഡ്യൂട്ടി പോയിരിയ്ക്കയാണ്. അവിടെ ഇഷ്ടംപോലെ കിട്ടും. പണം കൊടുക്കുകയേ വേണ്ടു.

അവർ കൊണ്ടുവരാതിരിക്കുകയില്ല. ഇതിന്നു മുമ്പ് അങ്ങിനെ ഉണ്ടായിട്ടില്ല. അവർ കൊണ്ടുവരും എന്നുപറഞ്ഞാൽ കൊണ്ടുവരും.

തോമസ്സ് ഓഫീസിലെ ക്ളോക്കിലേയ്ക്കു നോക്കി—നാലടിയ്ക്കാൻ 10 മിനിററുണ്ട്. അഞ്ചുമണിക്കു കരുണാകരനും പണിക്കരും കൂറിയർഡ്യൂട്ടി കഴിഞ്ഞുവരും. ഇനി ഒരു മണിക്കൂറുകൂടി കഴിയണം അവർ വരുവാൻ.

തോമസ്സ് വരാന്തയിൽനിന്ന് ഓഫീസ് മുറിയിലേയ്ക്കുപോയി സ്ററാൻഡിൽ തൂക്കിയിരിക്കുന്ന ഗ്രേയ്ററ്കോട്ട് എടുത്തു ധരിച്ചു. ബ്ളൂബാരററ് കേപ്പ് തലയിൽ അമർത്തികയററി പുറത്തേക്കിറങ്ങി. റോട്ടിൽ കയററിയപ്പോഴേയ്ക്കും മഞ്ഞ് അധികമായി വീഴുവാൻ തുടങ്ങി. ക്വാർട്ടർമാസ്ററർ സ്റേറാറിന്റെ അടുത്തെത്തിയപ്പോൾ കുറച്ചുനേരം സംശയിച്ചുനിന്നു. മുറിയിൽ മൂന്നു ദിവസമായി തീയിട്ടിട്ടില്ല. ബുക്കാരിയ്ക്കകത്ത് ഒരു നുള്ളു ചാരംപോലുമില്ല. ഇത്ര അലസത നന്നല്ല. കരുണാകരനും പണിക്കർക്കും ദിവസവും കൂറിയർഡ്യൂട്ടിയാണ്. അവർ പോകട്ടെ. ഈ വർഗ്ഗീസിനെന്താ സ്റേറാറിൽനിന്ന് ഒരു വിറകിൻമുട്ടി കൊണ്ടുവന്നാൽ? അവന്നു വല്ലാത്തൊരു നാട്യമുണ്ട്. അവൻ ക്ളാർക്കാണത്രെ...ബാബു! തോ

മസ്സീന് വർഗ്ഗീസിനോട് എന്തെന്നില്ലാത്ത അരിശം തോന്നി. നാലാം ഒരു മുറിയിൽ കിടക്കുന്നു. നാലും മലയാളികൾ. ഇന്ത്യയുടെ തെക്കേ അററത്തു ജനിച്ചവർ ഇപ്പോൾ ഇന്നു വടക്കേയററത്തു ജീവിയ്ക്കുന്നു. അപ്പോൾ കുറച്ചൊരൊരുമ വേണ്ടേ?.......വർഗ്ഗീസിന്നതില്ല. അവന്നു കുടിക്കണം. കുടിച്ചു കമ്പ്ളിയ്ക്കുള്ളിൽ കയറും...ഉറങ്ങും. രാവിലെ തലയ്ക്കു വെളിവു വരുമ്പോഴേ തണുപ്പിനെപ്പററി ഓർക്കൂ. കോച്ചിവിറയ്ക്കുന്നുണ്ടാവും, കൈവിരലുകൾ മടക്കാനും നിവർത്താനുംകൂടി വിഷമമായിരിക്കും...

ഇന്നെന്താണെങ്കിലും ബുക്കാരി കത്തിയ്ക്കണം. തോമസ്സ് ഉറച്ചു. ക്വാർട്ടർമാസ്ററർ സ്റേറാറിൻെറ പിൻഭാഗത്താണു വിറകിൻമുട്ടി. ചുമലിൽവെച്ചു തോമസ്സ് നടന്നു. അതിൽനിന്നു വെള്ളത്തുള്ളികൾ ഗ്രെയിററ്കോട്ടിലേക്കു ഇററിററു വീണുകൊണ്ടിരുന്നു.

വിറകിൻമുട്ടി ബാരക്കിൻെറ മുമ്പിലിട്ടു തോമസ്സ് മുറിയിലേക്കു പോയി. വർഗ്ഗീസ് വന്നിട്ടില്ല. അവൻ വന്നിരുന്നുവെങ്കിൽ ഈ വിറകിൻമുട്ടി വെട്ടിക്കീറാനെങ്കിലും പറയാമായിരുന്നു. എന്തായാലും ചായ കുടിക്കുകതന്നെ. ഗ്ളാസ്സെടുത്തു മെസ്സിലേക്കു പോയി. ചായ പച്ചവെള്ളംപോലെ തണുത്തിരിക്കുന്നു. ഈ മഞ്ഞുകാലത്തു ചൂടുള്ളതൊന്നും തിന്നാനോ കുടിക്കാനോ കിട്ടില്ല. അടുപ്പിൽനിന്നു വാങ്ങുമ്പോഴേക്കും തണുക്കുകയായി.

കപ്പിൽ നിറയെ ചായ എടുത്ത് അടുപ്പിൻകല്ലിൽവെച്ചു. കുടിക്കാൻ ഒരിളംചൂടെങ്കിലുംവേണ്ടേ? എന്നിട്ടു തണുത്തുമരവിച്ച കൈവിരലുകൾ അടുപ്പിനരികത്തിരുന്നു ചൂടാക്കി. കുറച്ചൊരാശ്വാസം തോന്നി.

മെസ്സിൽനിന്നു തിരിച്ചുവന്നപ്പോഴും വർഗ്ഗീസ് വന്നിട്ടില്ല. തോമസ്സ് ഗ്രെയ്ററ്കോട്ട് ഊരി ബെഡ്ഡിലേക്കെറിഞ്ഞു. അതു ബെഡ്ഡിൽ ലേഔട്ട് ചെയ്



തിരിക്കുന്ന ''വെബ്ബ് എക്വീപമെൻറി''ന്ന് ഒരാവരണമിട്ടു.

ചാർമിനാർ സിഗരററ് ഒന്നുകൂടി കത്തിച്ചു വലിച്ചു. നശിച്ച സിഗരററ്. ഇതു വലിച്ചു വലിച്ചു തൊണ്ട അടഞ്ഞുപോയി. നല്ല മലബാർ ബീഡിയെ വെല്ലുവിളിക്കാൻ ഒരു സിഗരററിനും ശക്തിയില്ല. തോമസ്സ് അവജ്ഞയോടെ അതെടുത്തു പുറത്തേക്കൊരേറുകൊടുത്തു. നശിച്ച സാധനം. എന്തായാലും അമ്പതുകെട്ടു മലബാർബീഡി അയയ്ക്കാൻ മൊയ്തുണ്ണിക്ക് എഴുതണമെന്ന് വിചാരിക്കുകയും ചെയ്തു.

വിറകിൻമുട്ടി അവിടെത്തന്നെ കിടക്കുകയാണ്. വെട്ടിക്കീറണം. വർഗ്ഗീസിനെ കാത്തിരുന്നാൽ സംഗതി നടപ്പില്ല. അടുത്ത മുറിയിൽപോയി കോടാലി വാങ്ങിക്കൊണ്ടുവന്നു. വിറകിൻമുട്ടിയിൽ കോടാലി പിടിക്കുന്നില്ല. തെന്നിത്തെറിക്കുകയാണ്. അതോടൊപ്പംതന്നെ മഞ്ഞിൻകട്ടകൾ തെറിച്ചുപോകുന്നുമുണ്ട്. തോമസ്സ് ആഞ്ഞാഞ്ഞുവെട്ടി. ഒരു വിധത്തിൽ എല്ലാം വെട്ടിക്കീറി മുറിയിൽ കൊണ്ടുപോയിട്ടു.

ഇനി ബുക്കാരി കത്തിക്കണം. പച്ച വിറക് കത്തുകയില്ല. അടുത്ത മുറിയിൽ പ്രകാശ്ചന്ദും കൂട്ടുകാരുമാണ്. തോമസ്സ് അങ്ങോട്ടു പോയി.

''[1] ഥോഡാ സൂകാ ലക്ക്ഡി ദോ ഭയ്യാ.''

പ്രകാശ്ചന്ദ് ആദ്യം കൊടുത്തില്ല.

തോമസ്സ് വീണ്ടും വീണ്ടും ചോദിച്ചു.

അപ്പോൾ ''[2] ഫിർ നഹി പൂഛ്നാ, ടീക്കെ'' എന്നൊരു താക്കീതോടുകൂടി നാലഞ്ചു കൊള്ളി വിറകു കൊടുത്തു. വിറകിൻ നുറുങ്ങുകളിട്ടു തോമസ്സ് ബുക്കാരി കത്തിച്ചു. പച്ച വിറക് അതിനുചുററും കുത്തിനിർത്തി.

---

1 കുറച്ചുണങ്ങിയ വിറകുതരൂ, സഹോദര,

2 ഇനി ചോദിയ്ക്കരുത്, കെട്ടോ.

''ഗുഡ് ഈവിനിങ്ങ് മിസ്ററർ തോമസ്സ്.'' വർഗ്ഗീസു വാതില്ക്കൽ നിന്നുകൊണ്ടു പറഞ്ഞു.

തോമസ്സ് ഒന്നും പറഞ്ഞില്ല. ഒക്കെ ശരിപ്പെട്ടപ്പോൾ വന്നിരിക്കുന്നു!

വർഗ്ഗീസ് ഒരിംഗ്ളീഷ്പാട്ടു മൂളിക്കൊണ്ടു ചില ആംഗ്യകലാശങ്ങളോടെ പറഞ്ഞു: ''എന്താടോ മിണ്ടാത്തത്? നിന്റെ പെൺപിറന്നോര് പിണങ്ങിയിരിക്കുവാ?''

തോമസ്സ് കേട്ടഭാവമേ നടിച്ചില്ല.

അപ്പോൾ വർഗ്ഗീസ് പാന്റിന്റെ കീശയിൽനിന്ന് ഒരു കുപ്പി 'റം' എടുത്തു പൊക്കിപ്പിടിച്ചുകൊണ്ടു വിജയഭാവത്തിൽ പറഞ്ഞു: ''തോമസ്സേ കണ്ടോ, ദശമൂലാരിഷ്ടം.''

തോമസ്സ് നോക്കി—'റം.' അയാളുടെ കണ്ണുകൾ കിടന്നു തിളങ്ങി.

വർഗ്ഗീസ് അപ്പോഴും കുപ്പി പൊക്കിപ്പിടിച്ചു നില്ക്കുകയാണ്. തോമസ്സിന്റെ കണ്ണുകൾ സന്തോഷംകൊണ്ടു തിളങ്ങുന്നതു കണ്ടപ്പോൾ വർഗ്ഗീസ് ഹർഷോന്മാദത്തോടെ രാജ്കപൂറിനെപ്പോലെ ഒന്നു ചാടി: 'പപ്പി...പപ്പി...'

''ഛെ...ചെത്തമുണ്ടാക്കരുതെ. എവിടന്നു കിട്ടി''

തോമസ്സ്.

''എത്ര പാടുപെട്ടുവെന്നോ! സ്റേറഷൻ കാന്റീനിൽ ചെന്നപ്പോൾ മാനേജർ പറഞ്ഞു ഓഫീസറുടെ കുറിപ്പുവേണമെന്ന്.''

''എന്നിട്ട്?''

''എന്നിട്ടെന്താ! മേത്താസാബ്ബിനെ പോയിക്കണ്ടു. 'ടപ്പാ'ന്ന് ഒരു സല്യൂട്ടങ്ങ് പാസ്സാക്കി. പുള്ളിക്കാരൻ കുറിപ്പെഴുതിത്തന്നു.''

''നീ ചൊണയുള്ളവനാ.''

''അല്ല, അതു പോട്ടെ, ചുമ്മാ കെട, പൊക്കാതെ.''



വർഗ്ഗീസ് ബുക്കാരിക്കടുത്തുവന്നിരുന്നു. ബൂട്ടു കളൂരി. സോക്സ് പറെറ നനഞ്ഞിരിക്കുന്നു. സോക്സ് ഊരി ബുക്കാരിയുടെ കുഴലിൽ ഉണങ്ങാനിട്ടു: ''എന്റെ പൊന്നച്ചാ, എന്നാ കുളിരാ!''

''എന്താ പണിയ്ക്കരും കരുണാകരനും വരാത്തത്?'' തോമസ്സ് ആരോടെന്നില്ലാതെ ചോദിച്ചു.

''ട്രക്ക് ബ്രെയ്ക്ക്ഡൌൺ ആയിട്ടുണ്ടോ എന്നൊരു സംശയം.'' വർഗ്ഗീസ് പറഞ്ഞു.

''ദൈവത്തിന്റെ കൃപകൊണ്ട് ഇതാ ഞങ്ങൾ എത്തിയിരിയ്ക്കുന്നു.''

എല്ലാവരും പൊട്ടിച്ചിരിച്ചു. അവരുടെ ഗ്രെയ്ററ് കോട്ടുകളിൽനിന്ന് രണ്ട് കുപ്പികൾ പുറത്തുവന്നു. തോമസ്സ് തുള്ളിച്ചാടി. ബലേബലേ! എല്ലാംകൂടി വൺ, ടൂ, ത്രീ– മൂന്നു കുപ്പി...

''എന്തായിട്ടെന്താ, മെസ്സിൽ ഇന്ന് ഇറച്ചി ഇല്ല.'' പണിക്കർ ഇച്ഛാഭംഗത്തോടെപറഞ്ഞു.

''ഉം, എന്താ കാരണം''—വർഗ്ഗീസ്.

''ക്രിസ്തുമസ്സല്ലേ വരണത്'' കരുണാകരൻ.

''ക്രിസ്തുമസ്സിന്നു എല്ലാംകൂടി ഒന്നിച്ചു ഡ്രോ ചെയ്യാൻ പോകയാണത്രെ.''—പണിക്കർ.

''എല്ലാം തുലഞ്ഞു. ഇറച്ചിയില്ലാതെ കുടിക്കാൻ സുഖമില്ല''—വർഗ്ഗീസ്.

''കാന്റീനിൽനിന്ന് രണ്ടു ബീഫ്ടിൻ വാങ്ങിയാലോ?''—പണിക്കർ.

''ഞാൻ തിന്നത്തില്ല''—വർഗ്ഗീസ്.

''മീൻടിൻ വാങ്ങിക്കാം.''—തോമസ്സ്.

''ഓ, റഡി''—എല്ലാവരും ശരിവെച്ചു.

കരുണാകരൻ മീൻടിൻ വാങ്ങാൻ കാന്റീനിലേയ്ക്കു പോയി.

''വർഗ്ഗീസേ, നീ പോയി ചപ്പാത്തി വാങ്ങി വന്നേ.'' തോമസ്സ് വർഗ്ഗീസിനെ മെസ്സിലേക്കയക്കാൻ നോക്കുകയാണ്.

''ചുമ്മാ കെട. എന്നെക്കൊണ്ടുമേല.''

''ഞാൻ കൊണ്ടുവരാം.'' പണിക്കർ എഴുന്നേററ് രണ്ടു പ്ളെയിററുകളെടുത്തു പുറപ്പെട്ടു.

''ചുരുങ്ങിയത് നാല്പത്'' തോമസ് ഓർമ്മിപ്പിച്ചു.

''നിൻെറ ഒടുക്കത്തെ തീററി......'' വർഗ്ഗീസ്.

പണിക്കരും കരുണാകരനും ഒന്നിച്ചാണ് വന്നത്. ചപ്പാത്തി രണ്ടടുക്കുകളാക്കി പ്ളെയിററിൽ വെച്ചു. മീൻ ടിൻ തുറന്നു. മെസ്സ്ടിന്നിലിട്ട് ബുക്കാരിയിൽവെച്ചു ചൂടാക്കി. അതിൽ മുളകുപൊടിയും ഉപ്പും വിതറി. ഉള്ളി ചേർത്തിളക്കി. ഡാൽഡാ തളിച്ചു പണിക്കർ ഉള്ളംകൈയിൽ ഒന്നൊററിച്ചു. സ്വാദുനോക്കി: ''[3]ഡിലീഷ്യസ്സ്!''

നാലുപേരും വട്ടമിട്ടിരുന്നു. കപ്പുകൾ നിരന്നു. കുപ്പികൾ നിരന്നു. ചപ്പാത്തിയുടെ ചെറിയ രണ്ടു കൂമ്പാരങ്ങൾ...മീൻകറിയുടെ കൊതി തോന്നിക്കുന്ന മണം.

ഒന്നാമത്തെ കുപ്പി നാലു കപ്പുകളിലായി ഒഴിച്ചു. റമ്മിൻെറ ഗ്യാസ് മൂക്കിലേക്ക് അടിച്ചുകയറുകയാണ്.

''എന്തൊരു ഗ്യാസാണ്!'' കരുണാകരൻ കർചീഫെടുത്ത് മൂക്കുപൊത്തി.

''അകത്തുചെല്ലുമ്പളോ?'' —തോമസ്സ്.

''ശരി. വെള്ളക്കാരൻെറ സ്റൈറലിൽ കുടിച്ചുകളയാം.'' എന്നു പറഞ്ഞ് അവർ നാലുപേരും കപ്പുകൾ തമ്മിൽ മുട്ടിച്ചു. പണിക്കരും വർഗ്ഗീസും ഒരൊററ മൂച്ചിൽ കപ്പ് കാലിയാക്കി.

''കുടിയ്ക്കാൻ പഠിയ്ക്കണം.''—തോമസ്സിന്ന് അവരുടെ കുടി അത്ര ബോധിച്ചില്ല.

''അതിനുള്ള പരീക്ഷ എവട്യാ?''—പണിക്കർ.

''പോടൊ തർക്കുത്തരം പറയാൻ നിക്കണ്''—തോമസ്സ്.

3 ബഹുസ്വാദ്



ബുക്കാരി നല്ലവണ്ണം എരിഞ്ഞു കത്തിത്തുടങ്ങി. പണിക്കർ ഒരു കൊള്ളി വിറക് അതിനകത്തിട്ട് ഒന്നുകൂടി ഊതിക്കത്തിച്ചു.

''തോമസ്സേ, മറേറക്കുപ്പി തുറക്ക്.'' വർഗ്ഗീസ് രണ്ടാമത്തെ കുപ്പിയിൽ നോട്ടമിടുകയാണ്. തോമസ്സ് കുപ്പിയുടെ അടപ്പു വലിച്ചുതുറന്നു. എന്നിട്ടു നാലു കപ്പുകളിലായി ഒഴിച്ചു. ഒരു നിമിഷത്തിനുള്ളിൽ കപ്പുകൾ കാലിയായി.

വർഗ്ഗീസ് പറഞ്ഞു: ''അടുത്തു ലീവിൽ പോയാൽ ഞാൻ പെണ്ണുകെട്ടും.''

''എവിടുന്നാ?''

''ചങ്ങനാശ്ശേരീന്ന്.''

കരുണാകരൻ പറഞ്ഞു: ''ഞാൻ പെണ്ണുകെട്ടുമെന്നുതന്നെ തോന്നുന്നില്ല.''

''ഉം?''

''ഞാൻ കുട്ടിയാണെന്നാണ് അമ്മ പറയുന്നത്.''

''ബലേ ബലേ''

''മുലകുടി മാറാത്ത കുട്ടി.''

''ആരാത് മുലകുടി മാറാത്ത കുട്ടി?'' എന്നു ചോദിച്ചുകൊണ്ടു പി. കെ. നായർ വന്നുകയറി. മൂക്കററം കുടിച്ചിട്ടുണ്ട്. കുടിച്ചു പിമ്പിരികയറിയിരിക്കയാണ്. തോമസ്സ് പറഞ്ഞു: ''കരുണാകരൻെറ അമ്മ പറകയാണ്, അവൻ കൊച്ചുകുഞ്ഞാണെന്ന്.''

''ശര്യാ. എൻെറ അമ്മ പറയുന്നതും ഞാൻ കുട്ടിയാണെന്നാണ്.'' പക്ഷേ അമ്മാവൻ പറയുന്നതു ഞാൻ കുട്ടിയല്ലെന്നാണ്.''

''എന്താ അമ്മാമന്നു പെൺമക്കൾ ഒരു പാടുണ്ടാവും, ഇല്ല്യോ?''—പണിക്കർ.

''അത്രയധികമൊന്നുമില്ല. എട്ടെണ്ണം. ഇടയ്ക്കും തലയ്ക്കും ചിലർക്കൊക്കെ ഭർത്താക്കന്മാരുണ്ട്. ഒന്നിനെ നമ്മുടെ തലേലും കേററിവെയ്ക്കാൻ ഒരു ശ്രമം നടന്നു.''

''എന്നിട്ടു പററീലേ?''—പണിക്കർ.

''കേട്ടോ തമാശ? ഞാൻ അതുകളെയൊന്നും ചൊവ്വിനു കണ്ടിട്ടില്ല. പത്തുമുപ്പത് കൊല്ലമായി അമ്മാമൻ തമിഴ് നാട്ടിലെവിടെയോ ആണ്.'' പി. കെ നായർ ഒരു സിഗരററെടുത്തു വലിച്ചുകൊണ്ടു തുടർന്നു: ''ഞാൻ പെണ്ണുകാണാൻ പോയി. ചായയുമായി പെണ്ണു തളത്തിൽ വന്നപ്പോൾ ഞാനങ്ങ് അന്തംവിട്ടു. ഉമ്മറത്തെ രണ്ടു പല്ലുകൾ ചുണ്ടുകളെ തള്ളിമാററിക്കൊണ്ട് പുറത്തേയ്ക്കെത്തിനോക്കുകയാണ്. കുറച്ചൊരു വിദ്യയുണ്ട് നടത്തത്തിന്ന്. എന്നാലും പണ്ടങ്ങൾ പിടുപിടുപ്പത്.

''അപ്പോൾ തനിക്കു പിടിച്ചില്ല, അല്ലേ?'' പണിക്കർ.

''ഒട്ടും പിടിച്ചില്ല. പക്ഷേ അവളുടെ ഒരനുജത്തിയുണ്ട്. ഹായ്! എന്താ പറയേണ്ടത്. ജസ്ററ്ലൈക്ക് പാല്പായസം യൂ സീ.''

എല്ലാവരും പൊട്ടിച്ചിരിച്ചു. വർഗ്ഗീസ് പറഞ്ഞു: ''കേട്ടോ പി. കെ. സൗന്ദര്യം ഹൃദയത്തിലാണ്. ബാഹ്യമായ സൗന്ദര്യം വെറും പകിട്ടാണ്.''

''തേങ്ങാപ്പിണ്ണാക്കാ. എന്നിട്ടാണോ വല്ലവരുടേയും ഭാര്യമാരെപ്പററി അഭിപ്രായം ചോദിയ്ക്കുന്നത്, പെണ്ണുകണ്ടാൽ നന്നോ എന്ന്.'' പി. കെ. നായർ ചൊടിച്ചുകൊണ്ടു പറഞ്ഞു.

''അപ്പോൾ പി. കെ. ഒരു ഭൂലോകസുന്ദരിയെ കല്യാണം കഴിച്ചോളു.'' തോമസ്സ് ഇടയിൽ കയറി പറഞ്ഞു:

''പ്രമോഷൻ 'ഝടഝടാ'ന്നു കിട്ടും—'' പണിക്കർ.

''ആർമ്മി സ്പെഷ്യൽ സർട്ടിഫിക്കററ് ഉണ്ടെങ്കിൽ കമ്മീഷന്ന് അപ്ളൈ ചെയ്യാം''—തോമസ്സ്.

''പക്ഷേ പെണ്ണിന്നു കുറച്ചു സംസ്കാരം വേണം.''—പണിക്കർ.

''ഒന്നുംവേണ്ട. പുഞ്ചിരിക്കാനും കടാക്ഷിക്കാനും മററും അറിഞ്ഞാൽ മതി.''—തോമസ്സ്.



''ഷട്ട് അപ്പ്.'' പി. കെ. നായർക്ക് അരിശം വന്നു.

''ദാ കണ്ടില്ലേ, പി. കെ. ദേഷ്യപ്പെടാൻ തുടങ്ങി.'' പണിക്കർ പരിഹാസപൂർവ്വം പറഞ്ഞു.

''പെണ്ണുങ്ങൾ പോയി തുലയട്ടെ. ബാക്കിയുള്ള ഒരു കുപ്പികൂടി 'സ്വാഹാ' ചെയ്യേണ്ടേ?'' പി. കെ. നായർ ആർത്തി പ്രകടിപ്പിച്ചു.

മൂന്നാമത്തെ കുപ്പിയും ഒഴിഞ്ഞു. അപ്പോൾ തോമസ്സിന്നു സംസാരിക്കാൻ വയ്യാതായി. ബുക്കാരിയും ബാരക്കും എല്ലാം കറങ്ങുകയാണ്. തോമസ്സ് എഴുന്നേററ് ഇംഗ്ളീഷ് നൃത്തം തുടങ്ങി. ജീൻകെല്ലിയുടെ നൃത്തം......

''കരണാരാ...ഞാൻ...ഞ്ഞീം—കുഴിക്കും.''

പി. കെ. നായർ പറഞ്ഞു: ''തോമസ്സിന്ന് കുറച്ച് ഓവറായിപ്പോയി......ജസ്ററ് ലൈക്ക് പാല്പായസം, യൂ സീ,'' എന്നിട്ടു മഫ്ലർ എടുത്തു കഴുത്തിൽ കെട്ടി അവിടെനിന്ന് ഊരിപ്പോന്നു.

തോമസ്സിൻെറ നൃത്തം നിലക്കുന്ന കോളല്ല. നൃത്തത്തിന്നു ശക്തിയും വേഗതയും കൂടുകയാണ്. ബുക്കാരിയുടെ കുഴലുകൾ തെറിച്ചുവീണു. ബുക്കാരി തകിടംമറിഞ്ഞു. തീക്കനലുകൾ ചിന്നിച്ചിതറി. മുറിയിൽ ചാരം നിറഞ്ഞു. കപ്പുകൾ ചുമരിൽ വെച്ചടിച്ചതുകൊണ്ട് ഞെളുങ്ങി.......മൂന്നു കുപ്പികളും ഉടഞ്ഞു തകർന്നു. എങ്ങും കുപ്പിച്ചില്ലുകൾ.........

ബാക്കി മൂന്നുപേർ ചേർന്നു തോമസ്സിനെ പിടിക്കുവാൻ ശ്രമിച്ചു. പിടിയിൽ ഒതുങ്ങുന്നില്ല. തോമസ്സ് അലറി ''ഹയ് േ േ യോ ാ ാ ാ.''

ലഹളകേട്ടു ഹവിൽദാർ മേജർ അമർസിംഗ് മുറിയിലേക്കു ഓടിവന്നു: ''[4] ബേവ കൂഫ് ലോഹ്, ഷോർമത്ത് മച്ചാവോ.'' തോമസ്സ് അമർസിംഗിൻെറ താടിയിൽ കടന്നൊരു പിടുത്തം. എന്നിട്ട് അലറി:

4 വിഡ്ഢികളെ, ലഹളകൂട്ടരുത്.

"[5] ബക്കൊമത്ത്." അമർസിംഗ് പിടി വിടുവിച്ചു മാറിനിന്നു. ആളുകൾ ഓടിവന്നുകൊണ്ടിരുന്നു.

തോമസ്സ് മുഷ്ടി ചുരുട്ടിക്കൊണ്ടു വീണ്ടും ഹവിൽദാർ മേജരുടെ നേരെ തിരിഞ്ഞു. കാലുകൾ നിലത്തുറയ്ക്കുന്നില്ല. നാക്കിനു സംസാരിക്കാനുള്ള ശക്തിയില്ല.

"[6] ബന്ത് കരോ ഇസ്കൊ ഗാർഡ്രൂം മേ."

രണ്ടുപേർ മുന്നോട്ടുവന്നു തോമസ്സിനെ പൊക്കിയെടുത്തു ഗാർഡ്രൂമിലേക്കു കൊണ്ടുപോയി. തോമസ് കുതറിപ്പോരാൻ നോക്കി. കാലുകൾ നിലത്തിട്ടടിച്ചു. പുലഭ്യങ്ങൾ വിളിച്ചുപറഞ്ഞു.

നേരം പുലർന്നപ്പോൾ തോമസ്സിനു തലക്കുനല്ല വെളിവുണ്ടായിരുന്നു. രാത്രിയിലെ സംഭവങ്ങളെല്ലാം ഒരവ്യക്തമായ സ്വപ്നംപോലെയാണ് അയാൾക്ക് തോന്നിയത്. കാൽവണ്ണയിൽ അവിടവിടെയായി ഒന്നുരണ്ടു മുറിവുകൾ പറ്റിയിട്ടുണ്ട്. അവയിൽ രക്തം കട്ടപിടിച്ചു കിടക്കുന്നു. കൺപോളകൾ വീങ്ങിവീർത്തിട്ടുണ്ട്. ശരീരം മുഴുവൻ നീറുകയാണ്.

"ഇത്ര കുടിക്കേണ്ടിയിരുന്നില്ല." തോമസ്സിനു തോന്നി. അയാൾ പശ്ചാത്തപിച്ചു.

പക്ഷെ അതുകൊണ്ടൊന്നും കാര്യമുണ്ടായില്ല. ചാർജ്ജിൽ പോകേണ്ടിവന്നു. 'സുപ്പീരിയ'റെ ചീത്ത പറഞ്ഞതിന്നും ദേഹോപദ്രവമേല്പിക്കാൻ ചെന്നതിന്നുമായിരുന്നു 'ചാർജ്ജ്ഷീറ്റ്' ഉണ്ടാക്കിയത്.

ലാൻസ്നായക്ക് തോമസ്സിനെ കമാണ്ടിംഗ് ഓഫീസറുടെ മുമ്പിലേക്കു മാർച്ച്ചെയ്തു. തിരിച്ചു വരുമ്പോൾ അയാൾ ശിപ്പായി തോമസ്സായിരുന്നു.

---

5 ചിലയ്ക്കരുത്.

6 ഇയാളെ ഗാഡ്റൂമിൽ അടച്ചിടു.

## രണ്ട്

കാശ്മീരിലെ ശ്രീനഗരിനടുത്തുള്ള ഒരു സിഗ്നൽ റെജിമെൻറാണത്. ഒരു [7] ഡീവ് മുഴുവനും അവിടെ, അവിടവിടെയായി സ്ഥലമുറപ്പിച്ചിരിക്കയാണ്. 'യുദ്ധം നിർത്തൽ' കല്പന പുറപ്പെടുവിച്ചതിന്നു ശേഷമുള്ള കാലമായതുകൊണ്ട് അത്രയധികം തിരക്കുകളും പ്രവൃത്തികളുമൊന്നുമില്ല. യുദ്ധം നിർത്തൽ രേഖയിൽ ഉടനീളം കാവലുണ്ട് നിയമവിരുദ്ധമായ വല്ല സംഭവങ്ങളുമുണ്ടാവുമ്പോൾ വഴിക്കുവഴിയെ 'ഡീവി'ൽ അറിവു കിട്ടുന്നു. പിന്നെ വേണ്ട നടപടികളെടുക്കുന്നു.

റെജിമെൻറ് കിടക്കുന്നതു വലിയൊരു ആപ്പിൾ തോട്ടത്തിൽ മരംകൊണ്ടുണ്ടാക്കിയ നെടുനീളൻ ബാരക്കുകളിലാണ്. റെജിമെൻറ് ഓഫീസും സിഗ്നൽ ഓഫീസും മാത്രം കെട്ടിടങ്ങളിലാണ്. സിഗ്നൽ ഓഫീസ് കെട്ടിടം ആപ്പിൾത്തോപ്പിൻെറ നടുക്കാണ്. ആപ്പിൾത്തോപ്പുകളിൽ അവിടവിടെയായി വലിയ വലിയ 'ബങ്കറു'കൾ കുഴിച്ചു വയർലസ്സ്സെററ് സ്ഥാപിച്ചിരിക്കുന്നു. ബങ്കറിൻെറ മേൽപ്പുരയിൽ പുല്ലുതകിടികൾ വെച്ചുപിടിപ്പിച്ചിട്ടുണ്ട്. 'ബങ്കർ' സമനിലത്തിൽനിന്നു ഉയർന്നു കാണാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്.

റെജിമെൻറിൻെറ കമാൻഡർ കേണൽ അഗർവാൾ ആണ്. തികച്ചും ആറടി ഉയരവും വെളുത്തു മെലിഞ്ഞ ശരീരപ്രകൃതിയും കൊമ്പൻമീശയുമുള്ള അദ്ദേഹം സത്യസന്ധതയും കണിശവുമുള്ള ഒരാദർശവാനാണ്. ഏതൊരു റിപ്പോർട്ടും ഉടൻ ശ്രദ്ധിക്കും. വേണ്ട നടപടികളെടുക്കും.

---

7 ഡിവിഷൻ

കേണൽ അഗർവാളിൻെറ കീഴുദ്യോഗസ്ഥന്മാരായി വേറെയും ഒരു പാട് ഓഫീസർമാരും ജൂനിയർ കമ്മീഷൻഡ് ഓഫീസർമാരുമുണ്ട്. അവരെല്ലാം അവരവരുടെ ഡ്യൂട്ടി ശരിയ്ക്കു ചെയ്യുന്നുണ്ടോ എന്നു 'കേണൽസാബ്ബ്'' പ്രത്യേകം ശ്രദ്ധിക്കും. കൂടാതെ ഓഫീസർമാർക്കെല്ലാം ആഴ്ചയിൽ ഒരു തവണയെങ്കിലും ലക്ച്ചർ കൊടുക്കുകയും ചെയ്യും. [8] ജവാനു'മായി ഇടപഴകേണ്ടവിധം, പട്ടാളത്തിൽ അച്ചടക്കത്തിൻെറ ആവശ്യകത, ഫീൽഡിൽ പോയാൽ ചെയ്യേണ്ട പ്രവൃത്തികൾ—അങ്ങിനെ ഓരോ കാര്യത്തെക്കുറിച്ചും അദ്ദേഹം പ്രത്യേകം പ്രത്യേകം ലക്ച്ചർ കൊടുക്കും. ഡിവിൽ അദ്ദേഹത്തിന്നു നല്ല പേരാണ്. ജനറൽ സാഹിബ്ബിന്ന് അദ്ദേഹത്തെ നല്ല വിശ്വാസമാണ്.

പി. കെ. നായരും വർഗ്ഗീസും തോമസ്സും കരുണാകരനും പണിക്കരും ആ റെജിമെൻറിൽ സാമാന്യം അറിയപ്പെടുന്ന വ്യക്തികളാണ്.

ഒരു ദിവസം ''റോൾകാൾ'' കഴിഞ്ഞപ്പോൾ പി. കെ. നായർ സെക്ഷൻ ഹവിൽദാരോട് പറഞ്ഞു: ''ഒരു റിപ്പോർട്ടുണ്ട്.''

''എന്താ?''

''എനിയ്ക്കു മുറിയൊന്നു മാറണം.''

''കാരണം?''

''കാരണം പ്രത്യേകിച്ചൊന്നുമില്ല.''

''കാരണമൊന്നുമില്ലാതെ മുറി മാറാനൊക്കില്ല. ഇത് പട്ടാളമാണ്.''

''അതറിയാം, പക്ഷേ മുറി മാറണം.''

''ഒക്കില്ല.''

''അപ്പോൾ എനിക്കു സുബേദാർ മേജരെ കാണണം.'' പി. കെ. നായർ വിടാനുള്ള ഭാവമല്ല.

സെക്ഷൻ ഹവിൽദാർ ഒരു നിമിഷം സംശയിച്ചു നിന്നു ആലോചിച്ചു. ഒടുവിൽ സമ്മതിച്ചു.

---

8 സാധാരണ പട്ടാളക്കാർ.



''ശരി, അപ്പോൾ 'സെൻട്രൽ റോൾക്കാളി'ന്നു പോകാം.''

'സെൻട്രൽ റോൾകാൾ' സുബേദാർ മേജരുടെ 'റോൾകാളാണ്'. കമ്പനി റോൾക്കാളിൽ സാധിയ്ക്കാത്ത കാര്യങ്ങൾ സെൻട്രൽ റോൾക്കാളിലേക്കു വരുന്നു. സെൻട്രൽ റോൾക്കാളിന്നു കുറച്ചുകൂടി അധികാരവും ഗൗരവവുമുണ്ട്. ലീവ് കഴിഞ്ഞു വരുന്നവരും ആസ്പത്രിയിൽ പോകേണ്ടവരും സെൻട്രൽ റോൾക്കാളിൽ പോകണം. അവിടെവെച്ച് അവർ സുബേദാർമേജരുമായി അഭിമുഖസംഭാഷണം നടത്തുന്നു.

പി. കെ. നായർ റോൾക്കാൾ നടക്കുന്ന സ്ഥലത്തേക്ക് പോയി. സുബേദാർമേജരുടെ ബംഗ്ളാവിന്നു മുമ്പിൽത്തന്നെയാണ് സെൻട്രൽ റോൾക്കാൾ നടക്കുന്നത്.

ഇപ്പോൾ കിടക്കുന്ന മുറിയിൽനിന്നു മാറണമെന്ന് വളരെ നാളുകളായി പി. കെ. നായർ ആശിച്ചുവരികയാണ്. ആ മുറിയിൽ കാല് കുത്തുമ്പോഴേക്കും അയാൾക്കൊരു തരിപ്പാണ്, അയാളുടെ രുചിക്കനുസരിച്ചുള്ളവരല്ല അവിടെ കിടക്കുന്നവരൊന്നുംതന്നെ. നാലുപേരുണ്ട്. നാലുപേരുടേയും പോക്ക് നാലുവിധത്തിലാണ്.

മുൻഷിറാം കാലത്തു മൂന്നുമണിക്ക് എഴുന്നേററ് ലൈററ് 'ഓൺ' ചെയ്യും. സങ്കടമാണത്. അതു മാത്രമോ? പിന്നെ 'ബഡാബൂട്ടി'ൻെറ കടകട ശബ്ദം കാതുകളെ തുളയ്ക്കുകയായി. രാവിലത്തെ ഉറക്കത്തെ നശിപ്പിയ്ക്കാൻ ഇത്രയും പോരെ? എന്നാൽ അവന്ന് ഒരു സ്ളീപ്പർ വാങ്ങിക്കൂടെ? വാങ്ങിയില്ല. പട്ടാളത്തിൽനിന്നു കിട്ടുന്നത് അപ്പടി ഉപയോഗിക്കണമെന്നാണ് മുൻഷിറാമിൻെറ തത്വശാസ്ത്രം. അവൻെറ തത്വശാസ്ത്രം എന്തു മണ്ണാങ്കട്ടയുമായിക്കോട്ടെ. ബാക്കിയുള്ളവരെ ഇങ്ങിനെ ബുദ്ധിമുട്ടിയ്ക്കണോ? ഇനി ബൂട്ടിൻെറ ശബ്ദം സഹിക്കാമെന്നുവെക്കുക. പിന്നേയും കിടക്കുന്ന

സൊല്ലുകൾ. തുടർന്നുവരുന്നത് കർണ്ണ കഠോരമായ
ഒരു ഗീതാപാരായണമാണ്. മുൻഷിറാം ആ കൊച്ചു
പുസ്തകം നിവർത്തിവെച്ച് ഉച്ചത്തിലുച്ചത്തില
ങ്ങനെ അലറുമ്പോൾ പി. കെ. നായർക്ക് ഒരു എരി
പൊരിസഞ്ചാരംകൊള്ളലുണ്ട്. പട്ടാളമായിപ്പോയില്ലേ?
വീട്ടിലാണെങ്കിൽ കാണിച്ചുകൊടുക്കാമായിരുന്നു.
എല്ലാം സഹിയ്ക്കണം.

ഭക്തി വേണ്ടതാണ്. അതിൽ പി. കെ. നായർക്ക
രണ്ടു പക്ഷമില്ല. പക്ഷേ അത് മനസ്സിൽ പോരേ?
ഇങ്ങിനെ അകറുന്നതുകൊണ്ട് വല്ല പ്രയോജനമുണ്ടോ?

എല്ലാം പോകട്ടെ. ഏതായാലും മൂന്നുമണിയ്ക്ക്
എഴുന്നേല്ക്കുന്നുണ്ടല്ലോ മെസ്സിൽപോയി ഒരു തുടം
ചായ വാങ്ങിക്കൊണ്ടുവന്നുകൂടെ? അതൊന്നും ചെയ്യി
ല്ല. വേണ്ടതൊന്നും അറിഞ്ഞുകൂടാ.

ഒരു ദിവസം പി. കെ. നായർ പറഞ്ഞു: ''മുൻ
ഷിറാം! നീ ബാക്കിയുള്ളവരെ ഇങ്ങിനെ ബുദ്ധിമു
ട്ടിയ്ക്കരുത്.''

''ഞാനെന്താണു ബുദ്ധിമുട്ടിക്കുന്നത്?'' 'ടപ്പോ'
ന്നു മുൻഷീറാം ചോദിച്ചു.

''നീ രാവിലെ ലൈററ് ഓൺചെയ്യുന്നു. ഗീത
പ്പുസ്തകം തുറന്നുവെച്ചുകൊണ്ട് ഓരിയിടുന്നു.''

മുൻഷിറാമിന്റെ കണ്ണുകൾ ചുവന്നു. അവൻ
പറഞ്ഞു. ''നിങ്ങൾ, മദ്രാസികൾക്കു ഭക്തിയില്ല,
മതമില്ല. നിങ്ങൾ ക്ഷേത്രങ്ങളെ അവഹേളിക്കുന്നു.''

''എല്ലാം തെററാണ്.'' പി. കെ. നായർ വിട്ടില്ല
അയാൾ തുടർന്നു: ''നിങ്ങൾ ഈ പറഞ്ഞതെല്ലാം
ഞങ്ങൾക്കുണ്ട്. ഞങ്ങൾ ഒന്നിനേയും അതിർകടന്ന്
ഉയർത്തിവെയ്ക്കാറില്ല. എല്ലാററിനേയും അതാതിന്റെ
സ്ഥാനത്ത് ഇരുത്തുന്നു.''

മുൻഷിറാം കട്ടിലിൽനിന്നു ചാടി എഴുന്നേററ്
ഉർദുവിൽ 'ശരശരാ'ന്നു സംസാരിയ്ക്കുവാൻ തുട
ങ്ങി. ആവേശകരമായ സംസാരമാണത്......



പി. കെ. നായർ അടങ്ങി. സംസാരിച്ചാൽ അധി
കമാവും. മുൻഷിറാം ഒരു പഴഞ്ചനാണ്. പി. കെ.
നായർ ശാസ്ത്രദൃഷ്ടിയിലൂടെയാണ് സംഭവങ്ങളെ
വിശകലനം ചെയ്യുന്നത്. അപ്പോൾ അവിടെ നട
ക്കുന്നത് രണ്ട് പൊരുത്തമില്ലാത്ത ആദർശങ്ങൾ ത
മ്മിലുള്ള സംഘർഷമാണ്. ബോധപൂർവ്വമായി ചിന്തി
യ്ക്കേണ്ട ഘട്ടമാണിത്. പി. കെ. നായർ ചിന്തിച്ച്
അടങ്ങി. ഉടൻ മനസ്സിൽ വിചാരിച്ചു: ''ഇവിടെനിന്നു
പോകണം.''

ഇനി വേറൊരാളുള്ളത് കരസിംഗാണ്. അവനെ
കാണുമ്പോൾത്തന്നെ ഓക്കാനിക്കാൻ തോന്നും. അവ
നെസ്സംബന്ധിക്കുന്നതെല്ലാം അറപ്പുതോന്നിക്കുന്നവ
യാണ്.

മുറിയിൽ എപ്പോഴും ഉള്ളിയുടെ മണമാണ്.
അതിന്നു കാരണം കരംസിംഗാണ്. അവൻ പെട്ടി
യിൽ ഉള്ളി ശേഖരിച്ചുവെക്കും. ഉള്ളി ഇല്ലാതെ ച
പ്പാത്തി തിന്നാൽ അവന്നു തൊണ്ടയിൽനിന്ന് ഇറ
ങ്ങുകയില്ല. മെസ്സിലേയ്ക്കു പോകുമ്പോൾ രണ്ടു
വലിയ പൊകണ ഉള്ളി അരിഞ്ഞു ശരിപ്പെടുത്തി
ക്കൊണ്ടാണ് പോക്ക്. ഒരു തുണ്ട് ചപ്പാത്തിയും
ഒരു കഷണം ഉള്ളിയും ഉപ്പും വായിലേയ്ക്കു തിരു
കിക്കടെത്തും എന്നിട്ട് 'ചറമുറെ' കടിച്ചൊരു തീനുണ്ട്.
കാണേണ്ടതാണ്.

പി. കെ. നായർക്ക് ഉള്ളിയുടെ നാററം കേട്ടാൽ
തല നോവാണ്. എന്തു ചെയ്യാനാണ്? സഹിക്കുക.

മൂന്നാമത്തെ ആൾ ''ധനീറാ''മാണ്. ഒരു തടി
യൻ. മൂപ്പർക്ക് ഗുസ്തിമുറകളൊക്കെ അറിയാം.
എത്ര തണുപ്പുണ്ടായാലും ശരി ഒരു ലങ്കോട്ടി എടു
ത്തിട്ട് എന്നും ഗുസ്തിമുറകൾ അഭ്യസിക്കും. ആവേ
ശംകൊണ്ട് ചിലപ്പോൾ ചുമരിൽ ഇടിച്ചെന്നും വരും.
കൈ നോവുന്നതൊന്നും കാര്യമാക്കുകയില്ല. ഇടയ്ക്കി
ടക്കു കഥകളിയിലെ ചുവന്ന താടിക്കാരെപ്പോലെ

ചില ഭയങ്കരശബ്ദങ്ങാം പുറപ്പെടുവിക്കും. തല തരിയ്ക്കാൻ വേറെ വല്ലതും വേണോ?

നാലാമത്തെ ആരം കുഞ്ഞമ്പുവാണ്. മലയാളി യാണ്, പേരിന്നുമാത്രം. ഒരു ഗവേഷകൻെറ മട്ടുണ്ട് മൂപ്പർക്ക്. ചുരുക്കത്തിൽ ചില ഗവേഷണങ്ങളു മുണ്ട്. വാച്ചിനെക്കുറിച്ചാണ്. കൈയിൽ ഒരു വാച്ചു ള്ളത് അഴിച്ചും പിടിച്ചുംകൊണ്ടിരിക്കും. ചില പ്പോരം കണ്ടുപിടിച്ചു എന്നൊരു മുഖഭാവത്തോടെ ചെറുതായൊന്ന് നെടുവീർപ്പിടും.

ഇവരുടെയെല്ലാമിടയിലാണ് പി. കെ. നായർ കഴിഞ്ഞുകൂടുന്നത്. മുറിയിൽ കയറുമ്പോഴേക്കും പി. കെ. നായർക്ക് അടിമുതൽ മുടിവരെ ഒരു തരി പ്പാണ്. അശ്രീകരങ്ങാം. ഇങ്ങിനെയുമുണ്ടോ മനുഷ്യർ? മനുഷ്യരായാൽ ചിലതൊക്കെ വേണം. ഇടയ്ക്കി ടയ്ക്ക് ഒരു സിനിമ കാണുക. ഇത്തിരി കുടിക്കുക. ഒരു തമാശപറയുക. ഒരു മൂളിപ്പാട്ട് പാടുക. ഇതൊ ന്നുമില്ലാത്തവർ മനുഷ്യരാണോ?

പി. കെ. നായർ അധികസമയവും പുറത്തായി രിക്കും. അതൊരു രക്ഷയാണ്, ആശ്വാസമാണ്. രാവിലെ ദിനകൃത്യങ്ങാംക്കുശേഷം ഗാരേജിലേയ്ക്കു പോവും. ഗാരേജിൻെറ ഒരു മൂലയിൽ നിർത്തിയി രിയ്ക്കുന്ന മോട്ടോർ സൈക്കിരം തുടച്ചു വൃത്തി യാക്കും.

പി. കെ. നായർ ഒരു ''ഡിസ്പാച്ച്'' റൈഡ റാണ്. ഓർഡലി റൂമിൽനിന്ന് എഴുത്തുകളും മററും മോട്ടോർസൈക്കിളിൽ കൊണ്ടുപോയി മററുള്ള ഓഫീ സുകളിൽ കൊടുക്കുകയാണ് ജോലി. നായർക്കു പററിയ ജോലിതന്നെ. ഓരോ റെജിമെൻറിലും കത്തു കരം കൊണ്ടുപോയി കൊടുക്കുമ്പോരം അവിടുത്തെ കാൻറിനിൽ ഒന്നു കയറും. മൂപ്പരെ കാണുമ്പോരം തന്നെ കാൻറീൻ മാനേജർ സ്വാഗതംചെയ്യും: ''[9] ആയീ യേ നായർ സാബ്ബ്.''

---

9 വരണം മി. നായർ അവർകളേ!



പിന്നെ സംസാരമായി. ഇപ്പോരം കാൻറീനിൽ എത്രകുപ്പി 'റം' സ്റ്റോക്കുണ്ട്? പീപ്പയിൽ എത്ര ഗ്യാ ലനുണ്ട്? 'ത്രീ എക്സ്' റം എന്താണ് ഇപ്പോരം വരാ ത്തത്? ഇങ്ങിനെ ഒരു പാട് കാര്യങ്ങാം ചോദിച്ചു മനസ്സിലാക്കും. എന്നിട്ടു വിവരങ്ങളെല്ലാം കൂട്ടുകാ രോടു പറയുകയും ചെയ്യും.

'റം' വേണമെങ്കിൽ നായരോട് പറഞ്ഞാൽമതി. ഉടൻ കിട്ടും. പണം കൊടുക്കണമെന്നു മാത്രം. പണം കൈയിൽ കിട്ടേണ്ട താമസം മോട്ടോർ സൈക്കിരം 'സ്ററാർട്ടാ'വുകയായി. പിന്നെ 'ശരേ'ന്നു ഒരു വിട ലാണ്. 'ഠാ' എന്നു പറയുമ്പോഴേക്കും കാപ്പി മു മ്പിൽ വന്നു കഴിഞ്ഞു. പക്ഷെ ഒരു കാര്യമുണ്ട് മൂപ്പരുടേയും ചുണ്ടൊന്നു നനക്കണം അത്രേ വേണ്ടു.

പി. കെ. നായർ ഇങ്ങിനത്തെ ഒരു 'സർവ്വഗു ലാബി'യാണ്; പ്രസാദാത്മകനാണ്. ജീവിതം അയാരക്ക് പുല്ലുപോലെയാണ്. സംശയം, പരി ഭ്രമം, ഭയം ഇതൊന്നും നായരെ തീണ്ടിയിട്ടുപോലു മില്ല.

ധർമ്മബോധമുള്ള ഒരു കൂട്ടുകാരനുണ്ടാവുമ്പോഴേ ജീവിതം തിളങ്ങുകയുള്ളു എന്നാണ് പി. കെ. നായ രുടെ അഭിപ്രായം.

അങ്ങിനത്തെ കൂട്ടുകാർ ആ ക്യാമ്പിൽത്തന്നെ ഉണ്ട്. അതിന്നൊരു ഉദാഹരണം തോമസ്സും കൂട്ടു കാരും കിടക്കുന്ന മുറിതന്നെ. അവിടെ പോവുമ്പോ ഴെല്ലാം ആയാരക്ക് ഒരു നവോന്മേഷം തോന്നാ റുണ്ട്. എല്ലാം ഇണക്കമുള്ളവർ.

''തോമസ്സേ, ഞാൻ ഈ മുറിയിലേക്കു മാറും'' പി. കെ. നായർ എപ്പോഴും പറയും.

''ഞങ്ങാംക്കെല്ലാം സന്തോഷമാണ്,'' തോമസ്സ് പറയും...

പി. കെ. അതിനുള്ള വഴികളാലോചിച്ചു. ഒടു വിൽ സുബേദാർ മേജരുടെ അടുത്തുവരെ പോകേ ണ്ടിയിരിക്കുന്നു.

സുബേദാർ മേജരുടെ ബംഗ്ളാവിന്നു മുമ്പിൽ നായർ നിന്നു. അവിടെ വേറെയും ഒരുപാടു പേരുണ്ട്. ലീവിൽനിന്നു വന്നവർ, ആസ്പത്രിയിൽനിന്നു വരുന്നവർ, ആസ്പത്രിയിൽ പോകുന്നവർ...അങ്ങിനെ...അങ്ങിനെ...

'' [10] ഫാളിൻ സിങ്കിൾ ലൈൻ'' റജിമെൻറൽ ഹവിൽദാർ മേജർ ആജ്ഞാപിച്ചു. എല്ലാവരും ''സിങ്കിൾ ലൈനി''ൽ ''ഫാളിനാ''യി നിന്നു. ഒരു നീളൻ തുണികഷണംകൊണ്ടു താടിരോമങ്ങൾ വരിഞ്ഞുകെട്ടിയ കുമ്പവയറനായ ഒരു സിക്കുകാരൻ ബംഗ്ളാവിൻെറ ഉള്ളിൽനിന്നു പുറത്തേക്കു വന്നു. റെജിമൻറൽ ഹവിൽദാർ മേജർ പറഞ്ഞു. ''റോൾക്കാൾ പരേഡ് അ.. റേറ.. ച്ഛൻ. [11] ഹിലോമത്ത്.''

എന്നിട്ട് 'എബൌട്ടേണാ'യി സല്യൂട്ട്ചെയ്തു. സുബേദാർ മേജർ പറഞ്ഞു: ''ടീക്കെ? സ്ററാൻഡ്-അററ്—ഈസ്'' റെജിമെൻറൽ ഹവിൽദാർ മേജർ വീണ്ടും എബൌട്ടേണായി പറഞ്ഞു: സ്ററാൻഡ്—അററ്—ഈസ്.''

സുബേദാർ മേജർ ആദ്യത്തെ ആളുടെ മുമ്പിൽ വന്നപ്പോൾ അയാൾ അററൻഷനായി.

സുബേദാർ മേജർ ചോദിച്ചു: ''ഊം, എന്താ?''

''സിക്ക് റിപ്പോർട്ട്?''

''എന്താ സുഖക്കേട്.''

''വയററിൽ വേദന.''

''എത്ര കാലമായി?''

''രണ്ടു കൊല്ലമായി.''

''ഇനിയും മാറിയില്ലേ?''

''ഇല്ല; ഒരിയ്ക്കൽ ഓപ്പറേഷൻ ചെയ്തു. പക്ഷെ ശരിപ്പെട്ടില്ല.''

'' [12] അച്ഛാ, അച്ഛാ''

---

10 ഒരു വരിയായി നില്ക്കുക.
11 അനങ്ങരുത്.
12 ശരി, ശരി.



രണ്ടാമത്തെ ആൾ അററൻഷനായി.

''ഊം എന്താ?''

''ലീവിൽനിന്ന്.''

''എവിടെയാ സ്ഥലം.''

''മദ്രാസ് പ്രവിശ്യയിൽ.''

''മലയാളോ, തെലുങ്കോ, തമിഴോ, ആരാണ് നീ!''

''മലയാളം''

''കൊച്ചീലാ?''

''അല്ല. തിരുവിതാംകൂറിൽ''

''നാട്ടിൽ മഴയുണ്ടോ!''

''ഇല്ല''

''തുണി കിട്ടാനുണ്ടോ?''

''കുറേശ്ശ''

''കൺട്രോളുണ്ടോ?''

''ഉണ്ട്''

''വേറെ വല്ല ബുദ്ധിമുട്ടും?''

''ഒന്നുമില്ല''

മൂന്നാമത്തവൻ അററൻഷനായി.

''എന്താ?''

''ആസ്പത്രിയിൽനിന്ന്''

''എന്തേ സുഖക്കേട്?''

''അരിശസ്സ്''

''ഭേദമായോ?''

''ഉവ്വ്.''

അങ്ങിനെ ഓരോരുത്തരോടും ചോദിച്ചു ചോദിച്ചു സുബേദാർമേജർ പി. കെ. നായരുടെ അടുത്തെത്തി. ''എന്താ നായർ?'' സുബേദാർമേജർ ചോദിച്ചു. സുബേദാർമേജർക്കു നായരെ നല്ല പരിചയമാണ്. ഇടയ്ക്കിടയ്ക്കു പി. കെ. നായർ 'റം' വാങ്ങിക്കൊണ്ടുവന്നു കൊടുക്കാറുണ്ട്.

നായർ എല്ലാം പറഞ്ഞു. സുബേദാർമേജർ പറഞ്ഞു. '' [13] പാഗൽ കഹീം കാ!'' എന്നിട്ടു നായരുടെ

---

13 എന്തൊരു ഭ്രാന്തൻ.

ഇഷ്ടംപോലെ മുറി മാറിക്കൊള്ളുവാൻ സമ്മതം കൊടുത്തു.

റോൾകാൾ പരേഡ് കഴിഞ്ഞപ്പോൾ പി. കെ. നായർ തോമസ്സിൻെറ മുറിയിലേക്കു ധൃതിവെച്ചു നടന്നു.

"[14] ജസ്ററ്ലൈക്ക് പാല്പായസം, യൂസി"
—എല്ലാവരും ശബ്ദംകേട്ട സ്ഥലത്തേക്കു നോക്കി. പി. കെ. നായർ ചിരിച്ചുകൊണ്ടു നില്ക്കുന്നു. പി. കെ. നായർ സാഹിത്യത്തിൽ പറഞ്ഞു:

"അങ്ങിനെ ചിരകാലപ്രതീക്ഷിതമായ ആ ശുഭ മുഹൂർത്തം സമാഗതമായിരിയ്ക്കുന്നു."

"ഏതു മുഹൂർത്തം."

പണിക്കരും വർഗ്ഗീസും ഒപ്പം ചോദിച്ചു.

പി. കെ. നായർ പറഞ്ഞു: "ശ്രീമാൻ പി. കെ. നായർ ആയാളുടെ കൂട്ടുകാരുടെ മുറിയിലേയ്ക്ക് ഇതാ വരികയായി."

"നേരോ?" കരുണാകരൻ ജിജ്ഞാസയോടെ ചോദിച്ചു.

"ജീ...ഹുസൂർ! നേര്."

തോമസ്സ് നോക്കിക്കൊണ്ടിരുന്ന 'ആൽബം' അടച്ചുവെച്ചു എഴുന്നേററു പറഞ്ഞു: "എല്ലാവരും വരിൻ. പി. കെ. യുടെ സാധനങ്ങളെല്ലാം ഇപ്പോൾ തന്നെ കൊണ്ടുവരണം."

"ഓ റെഡി, "എല്ലാവരും എഴുന്നേററ് തയാറായി.

പി. കെ. നായർ നടന്നു. പുറകെ മററുള്ളവരും.

'ലൊട്ടുലൊടുക്ക" സാധനങ്ങളെല്ലാം കിററ്ബാഗിൽ നിറച്ചു കരുണാകരൻ നടന്നു. പെട്ടി തോമസ്സ് എടുത്തു. ബെഡ്ഡ് ചുരുട്ടിക്കൂട്ടി പണിക്കർ നടന്നു. വർഗ്ഗീസ് വലിയ ഹവർസാക്ക് എടുത്തു. മെസ്സ് ടിന്നും വാട്ടർബോട്ടിലും നായരും എടുത്തു. അതൊരു ഘോഷയാത്രയായിരുന്നു.

വർഗ്ഗീസ് പാടി: "കദം ബഢേ ചലോ........"

14 പാല്പായസംപോലെതന്നെ, നോക്കു.



എല്ലാവരും മുറിയിൽ വന്നുകയറി. പി. കെ. നായർ കട്ടിലിൻെറ അയഞ്ഞുകിടക്കുന്ന ചൂടിക്കയറുകൾ വലിച്ചു മുറുക്കികെട്ടി. ബെഡ്ഡ് വിരിച്ചു പെട്ടി കട്ടിലിൻെറ ചുവട്ടിലേയ്ക്ക് തള്ളിനീക്കി. എന്നിട്ട് ആശ്വാസപൂർവ്വം കട്ടിലിൽ ഇരുന്നുകൊണ്ട് പറഞ്ഞു: "ജസ്ററ്ലൈക്ക് പാല്പായസം, യൂ.സി"

തോമസ്സിൻെറ കട്ടിലിൽ കിടക്കുന്ന 'ആൽബം' പി. കെ. നായർ കടന്നെടുത്തു മറിച്ചുനോക്കി! എല്ലാം സിനിമാതാരങ്ങളുടെ ഫോട്ടോകളാണ്.

പി. കെ. നായർക്കു സിനിമയൊന്നും അത്ര ഇഷ്ടമല്ല. വല്ലവരും നിർബന്ധിച്ചാൽ പോവും: കുറെ കഴിഞ്ഞാൽ ഉറങ്ങുകയും ചെയ്യും. തോമസ്സ് അങ്ങിനെ അല്ല. വലിയ സിനിമാഭ്രാന്തനാണ്. ഇംഗ്ലീഷ് പടങ്ങളോടാണ് അധികം ഇഷ്ടം...... എല്ലാ ഇംഗ്ലീഷ് നടീനടന്മാരുടേയും പേരുകൾ തോമസ്സിന്ന് മനഃപാഠമാണ്.

പി. കെ. നായർ ഒരു ഫോട്ടോവിൽ വിരലൂന്നിക്കൊണ്ട് ചോദിച്ചു: "തോമസ്സേ, ഇത് ഏതവളാ?"

"ഗ്രീയർ ഗാർസൻ."

"ഇതോ?"

"ഗ്രേററാ ഗാർബോ"

"ഇതോ?"

"വിവിയൻ ലീ."

"ഇതോ?"

"ആവാ ഗാർഡനർ."

"ഇതോ?"

"ഇൻഗ്രീഡ് ബർഗമേൻ."

"ഇതോ?"

"റൂത്ത് റോമൻ."

"അപ്പോൾ ആണുങ്ങളുടെ ഒന്നുമില്ലേ?" പി. കെ നായർ ചോദിച്ചു.

"ഇല്ല. എന്നാൽ ഇല്ല്യേ? ഉണ്ടു. മൂന്നാളുടെ മാത്രം. ഒടുവിലത്തെ പേജ് നോക്ക്."

പി. കെ. നായർ ഒടുവിലത്തെ പേജ് നോക്കി.

''ആരൊക്കെയാണിത്?''

''ഗ്രെഗറിപെക്ക്. സ്ററൂവർട്ട് ഗ്രേഞ്ചർ, മാർലിൻ ബ്രാൻഡോ.''

പി. കെ. നായർ 'ആൽബം' അടച്ചുവെച്ചു പെട്ടിതുറന്ന് ഒരളുക്കിൽനിന്നു കുരുമുളകുമണിയോളം വരുന്ന ഒരു സാധനം നുള്ളിയെടുത്ത് ഉള്ളംകയ്യിൽ വെച്ചു: 'കഞ്ചാവ്.'

''ഈയാൾക്ക് ഈ പണിയുണ്ടോ?''

''പി. കെ. യ്ക്ക് എല്ലാ പണിയുമുണ്ട്. പി. കെ. സർവ്വജ്ഞനാണ്....ഓം ശാന്തിഃ'' പി. കെ. നായർ കണ്ണുകളടച്ചു ഭക്തിലീനനായി പറഞ്ഞു.

കഞ്ചാവിന്റെ മണം പരന്നു. വർഗ്ഗീസ് മൂക്കു പൊത്തി, പണിക്കർ പറഞ്ഞു: ''കേട്ടോ പി. കെ. ഇത് നന്നല്ല.''

''പണിക്കരെ, തനിയ്ക്കെന്തറിയാം? കുരങ്ങന്മാരെന്തറിഞ്ഞൂ വിഭോ! എന്നാണ് പുരാണം ഉല്ഘോഷിക്കുന്നത്....ജസ്ററ്ലൈക്ക് പാല്പായസം, യൂ സീ! ഓം ശാന്തിഃ ശാന്തിഃ''

''പണിക്കർ പറയുന്നതു ശരിയാണ്. കഞ്ചാവുവലി നന്നല്ല.'' തോമസ്സ് പറഞ്ഞു.

''എടോ മാപ്ളേ, തനിയ്ക്കെന്തറിയാം? സ്വല്പം കഞ്ചാവുവലിച്ചാൽ ഒരു ഡസൻ ചപ്പാത്തി തട്ടിവിടാം. തടി ഇങ്ങട്ട് പോരും. ഓം ശാന്തിഃ ശാന്തിഃ.''

''നേരം എട്ടുകഴിഞ്ഞു. വല്ലതും രണ്ട് പരുക്കൻ അടിയ്ക്കേണ്ടെ?'' കരുണാകരൻ ഓർമ്മിപ്പിച്ചു. വർഗ്ഗീസ് പാടി.

''നിന്നാത്മനായകനിന്നു രാവിൽ
വന്നിടും, വന്നാൽ നീ എന്തു ചെയ്യും
കോണിലെങ്ങാനുമൊളിഞ്ഞിരുന്നു..........
......................................''

''മതി, മതി, വർഗ്ഗീസിന്നു പാടാനറിയാമല്ലോ.''



പി. കെ. നായർ പറഞ്ഞു: വർഗ്ഗീസേ, നീ [15] പാട്ടുംകൊണ്ട് ആയരുത് കേട്ടോ.''

തോമസ്സ് കളിയാക്കി. കരുണാകരൻ പ്ളേററും കപ്പും കൂട്ടിമുട്ടിച്ചു ശബ്ദമുണ്ടാക്കി പറഞ്ഞു: ''വരിൻ.. വരിൻ. കുറച്ചുകൂടി കഴിഞ്ഞാൽ മെസ്സിൽ ഒന്നും കാണുകയില്ല.''

എല്ലാവരും പ്ളേററും കപ്പുമെടുത്തു തയ്യാറായി. മഞ്ഞുകട്ടകളിൽ കാലടികൾ എടുത്തെടുത്തു വെച്ചുകൊണ്ട് അവർ മെസ്സിലേക്കു പോയി....

## മൂന്ന്

കേബിൾ ഡ്രമ്മും കട്ടിങ്ങ് പ്ളയറും ഏണിയുമായി തോമസ്സ് പുറപ്പെട്ടപ്പോൾ വറുഗ്ഗീസ് ചോദിച്ചു: ''ഇന്ന് എങ്ങോട്ടാ ഇത്ര നേരത്തെ?''

''സോണമാർഗ്ഗിലേയ്ക്ക്.''

''ഊം?''

''ട്രങ്ക് ലൈൻ ഡൗൺ ആയിരിയ്ക്കുന്നു.''

''സോണമർഗ്ഗിൽ നല്ല മീൻ കിട്ടും. കുറച്ച് വാങ്ങിക്കൊണ്ടുവാ.''

തോമസ്സ് കേൾക്കാത്ത ഭാവത്തിൽ നടന്നുപോയി. അവന്നു മീൻ വേണമത്രെ! എപ്പോഴും തിന്നണമെന്നേ വിചാരമുള്ളു. ഈ മഞ്ഞുകാലത്ത് പുറത്തിറങ്ങി നോക്കണം ബുദ്ധിമുട്ട് അറിയണമെങ്കിൽ....അവൻ ക്ളാർക്കാണ്. ഇരുന്നേടത്ത് ഇരുന്നാൽ മതി.

തോമസ്സ് 'ലൈൻമേ'നാണ്. ഈ തണുപ്പുകാലത്തു 'ലൈൻമേ'ന്റെ പണി കടുത്തതാണ്. കമ്പി

15 ''ചൊറിച്ചമല്ലൻ'' എന്ന പ്രയോഗം. ആട്ടുംകൊണ്ടു പായരുത് എന്നർത്ഥം.

ക്കാലുകളിൽ കയറുമ്പോൾ ഉരുസി വീഴും. എന്തിന്ന്? കമ്പിക്കാലിൽ പിടിയ്ക്കുമ്പോഴേയ്ക്കും കൈ മരവിച്ചുപോവും. പിന്നെ കമ്പിക്കാലുകൾ നാട്ടിയിരിയ്ക്കുന്നത് കുന്നിൻപള്ളങ്ങളിലും മലമുകളിലുമാണ്. മലകൾ കയറിയിറങ്ങി മടുത്തു. ഒരു ദിവസം എത്ര പ്രാവശ്യമാണ് ഉരുസിവീഴുക?

എത്രയെത്ര കമ്പിക്കാലുകൾ കുഴിച്ചിട്ടു? എത്രയെത്ര കേബിളുകൾ ഇട്ടു? ആദ്യം ഇവിടെ വന്നപ്പോൾ വല്ലതുമുണ്ടായിരുന്നുവോ? ഇന്നിവിടെയുള്ള 'എക്സ്ചേഞ്ചി'ന്റെ 'വയറിങ്ങ്' മുഴുവനും തോമസ്സ് ഒരുത്തൻ ചെയ്തതാണ്. 'എക്സ്ചേഞ്ചി'നടുത്തുള്ള 'ടർമിനൽ ബോക്സി'ൽനിന്നു പോവുന്ന ഓരോ 'ലൈനും' തോമസ്സിന്നു നല്ല നിശ്ചയമാണ്. എന്തായിട്ടെന്താ? ഒടുവുൽ എന്താണുണ്ടായത്? ഒരു 'വര'യുള്ളതു പോയി.

അന്നത്തെ കുടി കുറച്ചു കടന്നുപോയി. കല്പിച്ചുകൂട്ടി കുടിച്ചതൊന്നുമായിരുന്നില്ല. കുടിക്കുമ്പോൾ അങ്ങിനെയാണ്. തലയ്ക്ക് കുറച്ചൊരു ലഹരി കയറിയാൽ ശരശരാന്ന് കുടിയ്ക്കുവാൻ തോന്നും. അത് എല്ലാവരുടേയും സ്വഭാവമാണ്.

ലാൻസ്നായക്കിൽനിന്ന് ശിപ്പായിയാക്കി തരം താഴ്ത്തുമെന്നൊന്നും തോമസ്സ് വിചാരിച്ചിരുന്നില്ല. അത്ര വലിയ കുററം വല്ലതും ചെയ്തുവോ? കുറച്ചധികം കഴിച്ചു. വെളിവുകെട്ടു. വെളിവില്ലാതെ എന്തൊക്കെയോ ചെയ്തു. ഒന്നും ബോധപൂർവ്വം ചെയ്തതല്ല. ബോധമില്ലാതെ വല്ലതും ചെയ്യുമ്പോൾ അതു കാര്യമായെടുക്കാമോ?

ഒരു 'വര'യുള്ളതു പോയതിന്നുശേഷം തോമസ്സിന്ന് ഉത്സാഹം കുറഞ്ഞിരിയ്ക്കയാണ്. കുടിയും കുറച്ചൊന്നു നിർത്തിയിരിക്കുന്നു. ഒട്ടും കുടിക്കാതെ വയ്യ. തണുപ്പു സഹിയ്ക്കണ്ടെ? തണുപ്പത്ത് അടച്ചിരിക്കുകയാണെങ്കിൽ കുടിയ്ക്കാതിരിയ്ക്കാം. അതിന്നു സാധിക്കുമോ? നേരം പുലർന്നാൽ 'ലൈൻ'



നോക്കുവാൻ പോവണം. പുറത്തേക്കിറങ്ങുമ്പോഴേയ്ക്കും തണുപ്പു കൂടുതലാവും. മഞ്ഞു തെരുതെരെ വീഴുമ്പോൾ തണുപ്പു സഹിയ്ക്കാം. മഞ്ഞു വീണു കട്ടിയായി കിടക്കുമ്പോഴാണ് തണുപ്പു ഭയങ്കരം. അപ്പോൾ സ്വല്പം കുടിക്കാതെവയ്യ. ശരിക്കു പറഞ്ഞാൽ കാശ്മീരിൽ പ്രവൃത്തിയെടുക്കുന്നത് 'റ'മ്മാണ്. മനുഷ്യരല്ല, യന്ത്രവുമല്ല. കുപ്പിയുടെ അടപ്പ് തുറന്നു 'റം' അണ്ണാക്കിലേയ്ക്കൊഴിക്കുന്നു. പിന്നെ ഞരമ്പുകളിലെല്ലാം ചുടുചോര ഓടുകയായി. പഞ്ചേന്ദ്രിയങ്ങളും കരുത്ത് ഉൾക്കൊള്ളുന്നു. പിന്നെ എന്തുമാവാം. മലമുകളിൽ ഓടിക്കയറാം. മലമുകളിൽനിന്നു ചാടിവിഴാം. എല്ലാമാവാം. 'റമ്മി'ന്റെ ലഹരി നിന്നുവോ, പിന്നെ ഒന്നും വയ്യ....

തോമസ്സ് പുറത്തു പോവുമ്പോഴെല്ലാം ഗ്രെയ്ററ് കോട്ടിന്റെ കീശയിൽ ഒരു കുപ്പി 'റം' സൂക്ഷിച്ചുവെക്കും. ഇടയ്ക്കിടക്കു കുറേശ്ശെ ചൂടാക്കും. രക്തത്തിന്ന് ചൂടുപിടിച്ചാൻ തോമസ്സ് ''നായ്ക്ക''ന്മാരെപ്പോലെ പണിയെടുക്കും...

തോമസ്സിന്റെ ജീവിതം വളരെ ശോചനീയമാണ്. ജീവിതത്തിൽ ഒന്നല്ല, ഒരായിരം പ്രശ്നങ്ങളുണ്ട് തോമസ്സിന്ന്. എല്ലാം നടക്കുന്ന പ്രശ്നങ്ങളാണ്. ആലോചിക്കുമ്പോൾ അന്തം കിട്ടുകയില്ല. തലക്കു വെളിവു തോന്നുമ്പോൾ ആലോചിച്ചുപോവും. ആലോചിച്ചാലോചിച്ചു ഭ്രാന്തുപിടിക്കുന്നതുപോലെ തോന്നും.

വീട്ടിൽ ആണുങ്ങളാരുമില്ല. കെട്ടിയ്ക്കാറായ രണ്ട് പെങ്ങന്മാരും പ്രായം ചെന്ന അമ്മയും കണ്ടു കൊതിതീരാത്ത ഭാര്യയുമാണ് വീട്ടിലുള്ളത്. അവർ ഞെരിഷ്ടിച്ചു കഴിയുകയാണ്. അവരെക്കുറിച്ചോർക്കുമ്പോൾ തോമസ്സ് നടുങ്ങും....അധികം ഓർക്കാതിരിക്കാൻ ഇത്തിരി 'റം' കുടിക്കുന്നതു നല്ലതാണെന്നാണ് തോമസ്സിന്റെ പക്ഷം. അല്ലാതെ 'റം' കുടിക്കുന്നത് അവസ്ഥയ്ക്കുവേണ്ടിയൊന്നുമല്ല.

തോമസ്സ് വേഗം വേഗം നടന്നു 'മെസ്സി'ൽക്ക യറി ''ഫ്രൈഡറേഷൻ'' വാങ്ങി ഹവർസാക്കിൽ സൂക്ഷിച്ചുവെച്ചു. എപ്പോഴാണ് മടങ്ങുക എന്നറിയില്ല.

ഗാരേജിൽ ചെന്നപ്പോൾ ട്രക്ക് തയാറായിക്കഴിട്ടില്ല. ഡ്രൈവർ എവിടെ പോയിരിക്കയാണാവോ? ചുററും നോക്കി, കാണുന്നില്ല.

കേബിറം ഡ്രമ്മും ഏണിയും ട്രക്കിൽ എടുത്തു വെച്ചു.

കുറച്ചകലെ 'ഗാർഡ് പ്രാക്ടീസ്' നടക്കുകയാണ്. റെജിമെൻറ് ഹവിൽദാർ മേജറാണ് ഗാഡ് പ്രാക്ടീസ് എടുക്കുന്നത്. തോമസ്സ് സൂക്ഷിച്ചു നിന്നു.

''സ്ളോപ്പ് ആം. ആഡർ ആം'' ഒന്നും ശരിയാവുന്നില്ല. 16 ആർ. എച്ച്. എം. പിന്നെ ''ബൈനംബറിൽ'' ചെയ്യിക്കാൻ തുടങ്ങി: ''സ്ളോപ്പ് ആം; ബൈ നമ്പർ വൗൺ ടു. യേസ് യുവേർ ടു ത്രി. ആഡർ ആം ബൈ നംബർ വൗൺ ടു ത്രി.''

ഈ തണുപ്പത്തു കുറച്ചു ഭയങ്കരംതന്നെയാണ് ഗാർഡ് പ്രാക്ടീസ്. ഡ്രൈവർ വന്ന് പറഞ്ഞു: 'ചലോ ചലോ.' തോമസ്സ് ട്രക്കിൽ കയറി ഇരുന്നു.

ട്രക്ക് നീങ്ങിയപ്പോൾ തണുപ്പ് അധികമായി. തോമസ്സ് മഫ്ളർ എടുത്തു തലയിൽ കെട്ടി. എങ്ങോട്ടു നോക്കിയാലും മഞ്ഞുതന്നെ. മരങ്ങളിൽ ഒരിലപോലുമില്ല. മരക്കൊമ്പുകളിൽ പഞ്ചസാരക്കട്ടകൾ പോലെ മഞ്ഞുകട്ടകൾ കിനിഞ്ഞു കിനിഞ്ഞു നില്ക്കുന്നു. കാശ്മീർ മഞ്ഞുകാലത്ത് സുന്ദരിയായ ഒരു മൊട്ടച്ചി അമ്മ്യാരെപ്പോലെയാണ്.

ലോറി പതുക്കെപ്പതുക്കെ ഓടിക്കൊണ്ടിരുന്നു. ഒരു നാലഞ്ചു നാഴിക ചെന്നപ്പോൾ ചെറിയൊരു 'ബസാർ' കണ്ടു. ട്രക്ക് നിർത്തി തോമസ്സും, ഡ്രൈവറും ബസാറിലേയ്ക്കു പോയി. പഴങ്ങൾ നിരത്തി വെച്ചിരിയ്ക്കുന്ന ഒരു കടയിലേയ്ക്കു കയറി. നരച്ച

16 റെജിമെൻറൽ ഹവിൽദാർമേജർ.



വട്ടത്താടിയിൽ ചുവപ്പുനിറം കയററിയ ഒരു മുസ്ളീം വൃദ്ധൻ ഹുക്കാ വലിച്ചുകൊണ്ടിരിക്കയാണ്. രണ്ടു പട്ടാളക്കാരെ കണ്ടപ്പോൾ ആ കിഴവൻ ഉപചാരപൂർവ്വം എഴുന്നേററുനിന്നു പറഞ്ഞു: ''വരണം, വരണം ബാബൂ''

തോമസ്സും ഡ്രൈവറും കിഴവൻെറ അടുത്തേക്കു ചെന്നു. സാമാന്യം ഭേദപ്പെട്ട ഒരു കടയാണത്. ആപ്പിൾ പഴങ്ങൾ ഭംഗിയിൽ നിരത്തിവെച്ചിരിന്നു. പിന്നീട് അക്രൂട്ട്, ബദാം, മുന്തിരിങ്ങ, എല്ലാമുണ്ട്.

തോമസ്സ് കുറച്ചു ബദാമും അക്രൂട്ടും വാങ്ങി 'ഗ്രെയ്ററ് കോട്ടിൻെറ കീശയിൽ നിറച്ചു. പിന്നെ ഒരു പേക്കററ് സ്ററാർ സിഗരററും വാങ്ങി.

കിഴവൻ ചോദിച്ചു: ''നിങ്ങൾ മദ്രാസികളാണ് അല്ലേ?''

''ജീ'' തോമസ്സ് പറഞ്ഞു.

''മദ്രാസികൾ നല്ലവരാണ്'' കിഴവൻ അഭിപ്രായപ്പെട്ടു.

നല്ലവർ എല്ലാ സ്ഥലത്തുമുണ്ട്. ചീത്തവരുമുണ്ട്. അതു വേണ്ടതാണെന്നാണ് തോമസ്സിൻെറ അഭിപ്രായം. ലോകം മുഴുവനും, നല്ലവരെക്കൊണ്ട് നിറഞ്ഞതാണെങ്കിലും ഒരു പന്തിയില്ലായ്മയുണ്ടാവും. ലോകം നല്ലവരെക്കൊണ്ടും ചീത്തവരെക്കൊണ്ടും നിറഞ്ഞതാവണം.

കിഴവൻ സംസാരം നിർത്താനുള്ള ഭാവമില്ല. ലഹളക്കാർ തൻെറ ഗ്രാമത്തെ വളഞ്ഞാക്രമിച്ച കഥ ആവേശപൂർവ്വം പറയുവാനാരംഭിച്ചു. ഒരർദ്ധരാത്രിക്കാണത്രെ ലഹളക്കാർ ഗ്രാമത്തിൽ കടന്നത്. അവരുടെ കൈകളിൽ ആളിക്കത്തുന്ന പന്തങ്ങൾ, കഠാരികൾ, വെട്ടുകത്തികൾ, എല്ലാമുണ്ടായിരുന്നുവത്രേ. അവരെക്കണ്ടാൽത്തന്നെ ഭയംതോന്നും. നീണ്ട ചെമ്പിച്ച തലമുടി. താടിയെല്ലുകൾവരെ നീണ്ടുകിടക്കുന്ന കൃതാവ്, കനൽക്കട്ടകൾപോലെയുള്ള കണ്ണുകൾ. കിഴ

വൻ എല്ലാം വിസ്തരിച്ചു പറഞ്ഞതു കേട്ടപ്പോൾ തോമസ്സുതന്നെ ഒന്നു നടുങ്ങി.

ഒരു രാത്രികൊണ്ടു അവർ ഗ്രാമം ഒരു ശ്മശാനമാക്കി മാററിയത്രെ. ക്ഷേത്രങ്ങൾ ഇടിച്ചുനിരത്തി. പശുക്കളെ തുണ്ടം തുണ്ടമായി വെട്ടിനുറുക്കി. അതുപോലെത്തന്നെ മനുഷ്യരേയും തുണ്ടം തുണ്ടമായി വെട്ടി എറിഞ്ഞു. ഖുദാ, എന്തൊരു രംഗമാണത്! ചുടുചോരയുടെ മണം, ദീനാക്രന്ദനങ്ങൾ, അട്ടഹാസങ്ങൾ, ദൈവങ്ങളെ വിളിച്ചുള്ള പ്രാർത്ഥനകൾ.

രാവിലെയാണ് പട്ടാളക്കാർ വന്നത്. എല്ലാം മദ്രാസി പട്ടാളക്കാർ. അവർ ഗ്രാമത്തിൽ മരിക്കാത്തവരെ രക്ഷിച്ചു. മരിച്ചവരുടെ ശവത്തുണ്ടങ്ങൾ ശേഖരിച്ചു കുഴിച്ചിട്ടു....''ഞങ്ങൾ പട്ടാളക്കാരെ മറക്കുകയില്ല.'' അതു പറഞ്ഞപ്പോൾ ആ കിഴവന്റെ അഗാധതയിൽനിന്നു നോക്കുന്ന കണ്ണുകളിൽ നനവു പൊടിഞ്ഞിരുന്നു. തോമസ്സ് എല്ലാം ശ്രദ്ധിച്ചുകേട്ടു. കടയിൽനിന്നിറങ്ങിയപ്പോൾ വെള്ള പെയിൻറടിച്ച ഒരു ജീപ്പ് മുന്നിൽ വന്നുനിന്നു. അതിൽനിന്ന് ഒരു ക്യാപ്ടനും ഒരു ശിപ്പായിയും ചാടി ഇറങ്ങി. അവർ കൈയിൽ ആറംബാൻഡ് കെട്ടിയിട്ടുണ്ട്. ആറം ബാൻഡിൽ ''എം. പി.'' എന്നെഴുതിയിട്ടുണ്ട്. അവർ മിലിററി പോലീസ്സാണ്.

ക്യാപ്ടൻ തോമസ്സിനോട് ചോദിച്ചു: ''ഡ്യൂട്ടി സ്ളിപ്പ്!''

തോമസ്സ് ഡ്യൂട്ടീസ്ലിപ്പ് ഡ്രൈവരുടെ പക്കൽനിന്നു വാങ്ങി കാണിച്ചുകൊടുത്തു.

''ഓൾ റൈററ്''

ക്യാപ്ടൻ ജീപ്പിൽ ചാടിക്കയറി പോയി.

തോമസ്സ് ട്രക്കിൽ യാത്രതുടർന്നു. ഒരഞ്ചെട്ടു നാഴിക പിന്നെയും പോയപ്പോൾ ട്രക്ക് നിർത്തി. അവിടെ റോഡരുകിൽ ഒരു കമ്പിക്കാല് വീണുകിടക്കുകയാണ്. അതുകൊണ്ടാവണം ടെലിഫോൺ 'ലൈനി'ന്നു തകരാറ് പററിയിരിയ്ക്കുന്നത്.



തോമസ്സും, ഡ്രൈവറും ചേർന്ന് കമ്പിക്കാല് പിടിച്ചു പൊക്കി ശരിക്കു കുഴിച്ചിട്ടു അററു പോയിരുന്ന കേബിൾ ഏച്ചുകൂട്ടി ശരിപ്പെടുത്തി. എല്ലാം ശരിയായി. ഹവർസാക്കിൽനിന്ന് ബിസ്കററും ജാമും എടുത്തു തിന്നു. എന്നിട്ടു കുറച്ചുനേരം വിശ്രമിച്ചു.

നേരം വൈകുകയാണ്. തോമസ്സ് ട്രക്കിൽ കയറി തിരിച്ചു ബാരക്കിൽ വന്നപ്പോഴേയ്ക്കും സന്ധ്യമയങ്ങിയിരുന്നു.

വർഗ്ഗീസ് ചോദിച്ചു: ''മീൻ കൊണ്ടുവന്നില്ലേ?''

''മീൻ വരുന്നു! മനുഷ്യന്ന് ഇങ്ങ് വന്നുപററിയാൽ മതി എന്നായിരുന്നു.''

തോമസ്സ് കാലിൽനിന്നു ഗിൽഗട്ടബൂട്ട് വലിച്ചൂരി. സോക്സ് നല്ലപോലെ നനഞ്ഞിരിയ്ക്കുന്നു. സോക്സ് അഴിച്ചു ബുക്കാരിയുടെ കുഴലിൽ ഉണങ്ങാനിട്ടു. എന്നിട്ട് ഇളംചൂടുള്ള വെള്ളത്തിൽ ഉപ്പിട്ടു കാലടികൾ വൃത്തിയായി കഴുകിത്തുടച്ചു. പിന്നെ 'ഫുഡ്പൗഡർ' ഇട്ടു. എന്തെന്നില്ലാത്തൊരു ആശ്വാസം തോന്നി. തോമസ്സ് ആരോടെന്നില്ലാതെ പറഞ്ഞു: ''കത്ത് കിട്ടിയിട്ട് മൂന്നാഴ്ചയായി.''

''എനിയ്ക്ക് കത്തു കിട്ടിയിട്ട് മാസം ഒന്നര കഴിഞ്ഞു, ഞാൻ എഴുതാറുമില്ല,'' പി. കെ. നായർ പറഞ്ഞു.

''ഇയാളുടെ നാട്ടിൽ പോസ്ററാഫീസുണ്ടോ?'' വർഗ്ഗീസ്.

''അതു പോട്ടെ, നമ്മടടുത്താ കളിയ്ക്കണ്!''

''നിങ്ങൾ കത്തയക്കാതിരിയ്ക്കുന്നത് മോശമാണ്. ഒന്നുമില്ലെങ്കിലും അമ്മയെ ഓർക്കണ്ടേ?'' പണിക്കർ പറഞ്ഞു.

''അമ്മയ്ക്ക് എന്നെക്കൂടാതെ വേറെയും മൂന്നാണ്മക്കളുണ്ട്. കണ്ടാൽ സ്റെറയ്ററ്ഫോഴ്സുകാരെപ്പോലിരിയ്ക്കും. ജസ്ററ്ലൈക്ക് പാല്പായസം, യൂ സീ—'' പി. കെ. നായർ.

“അമ്മയ്ക്കു മക്കളെല്ലാം ഒരുപോലെയാണ്.” പണിക്കർ പറഞ്ഞു.

“അതു ശരിയാണ്.” പി. കെ. നായർ.

“കത്തയക്കാൻ കണിശതവേണേങ്കി കല്യാണം കഴിയ്ക്കണം. തോമസിനെ ശ്രദ്ധിച്ചോ”—വർഗ്ഗീസ്.

“പട്ടാളത്തിലുള്ളേടത്തോളം കാലം കല്യാണം നമുക്ക് വേണ്ട”—പി. കെ. നായർ.

“പട്ടാളത്തിൽനിന്ന് പിരിയുമ്പോഴേക്കും വയസ്സാവും. അപ്പോൾ പെണ്ണ് കിട്ടില്ല”—വർഗ്ഗീസ്.

“വേണ്ടാ, തീർന്നില്ലേ?” പി. കെ. നായർ.

“ഒന്ന് ചുമ്മാ ഇരിയ്ക്കോ? തോമസ്സ് ചൊടിച്ചുകൊണ്ടു പറഞ്ഞു.

“സൈലൻസ് പ്ളീസ്, സൈലൻസ് പ്ളീസ്. തോമസ്സ് മറിയമ്മയെക്കുറിച്ചാലോചിക്കുമ്പോൾ ശബ്ദമുണ്ടാക്കരുത്.”—വർഗ്ഗീസ്.

“ഐസീ, അപ്പോൾ തോമസ്സ് ഇപ്പോൾ മറിയമ്മയെക്കുറിച്ചാലോചിക്കുകയാണോ?” പി. കെ. നായർ.

“ഒന്ന് ചുമ്മാതിരുന്നേ. പി. കെ.” തോമസ്സ് അപേക്ഷിച്ചു.

എല്ലാവരും ‘ബെഡ്ഡുക’ളിൽ വന്നുകിടന്നു.

തോമസ്സ് കണ്ണുകളടച്ചു; മറിയമ്മയെക്കുറിച്ചോർത്തു ഇപ്പോൾ അവൾ കിടന്നിരിയ്ക്കുമോ? ഒരുപക്ഷെ അവളും തന്നെക്കുറിച്ചോർക്കുന്നുണ്ടായിരിക്കണം. അവളെ ‘നേരെ ചൊവ്വേ’ ഒന്നു കാണാൻകൂടി സാധിച്ചിട്ടില്ല. വിവാഹത്തിന്നുശേഷം വെറും ഒരാഴ്ചയേ നാട്ടിലുണ്ടായിരുന്നുള്ളു. അപ്പോഴെക്കും ലീവ് അവസാനിച്ചു. പോരുമ്പോൾ അവളോട് യാത്രപറഞ്ഞതുപോലുമില്ല. ഹൃദയം വിങ്ങിപ്പൊട്ടാറായി നില്ക്കുകയായിരുന്നു. അപ്പോൾ എങ്ങിനെ യാത്രപറയാനാണ്? പോരുന്ന ദിവസം രാവിലെ തോമസ്സ് പറഞ്ഞു: “പോവുമ്പോൾ ഞാൻ ഒന്നും പറയില്ല. എനിക്ക് നിന്നെ നേരെ കാണാനുള്ള കരുത്തില്ല.”



അവൾ ചിണുങ്ങിക്കരയുവാൻ തുടങ്ങി. ഓ! അന്നവൾ എത്രനേരം കരഞ്ഞു! ഈ ഭാര്യാഭർത്തൃബന്ധം ഇത്ര വേഗത്തിൽ എങ്ങിനെയാണ് വേരുറയ്ക്കുന്നത്? തോമസ്സ് അന്ന് ആലോചിയ്ക്കുകയുണ്ടായി. ആലോചിയ്ക്കേണ്ട കാര്യമാണത്. ഒരു പരിചയവുമില്ലാത്ത ഒരാണും ഒരു പെണ്ണും ഒന്നിയ്ക്കുന്നു. എത്ര വേഗത്തിലാണ് ആ ജീവിതത്തിൽ വേരോടുന്നത്!

തോമസ്സ് ഒന്ന് തിരിഞ്ഞുകിടന്നു. ഉറക്കം വരുന്നില്ല. എങ്ങിനെ ഉറക്കം വരാനാണ്? ഇന്ന് ഒരു തുള്ളി കുടിച്ചിട്ടില്ല. തലക്കു വെളിവ് വീണിരിയ്ക്കയാണ്. എല്ലാവരെപ്പററിയും ആലോചിച്ചുപോകുന്നു. ചിന്തകൾ മസ്തിഷ്കത്തെ തല്ലി ഉടയ്ക്കുകയാണ്. വീട്ടിൽ പ്രായംചെന്ന അമ്മയും കെട്ടിക്കാറായി നില്ക്കുന്ന രണ്ടു പെങ്ങന്മാരുമുണ്ട്. പിന്നെ മറിയാമ്മയുമുണ്ട്. ആണുങ്ങളാരുമില്ല. ആലോചിയ്ക്കുമ്പോൾ നടുങ്ങുന്നു.

രണ്ടു പെങ്ങന്മാരെ കെട്ടിച്ചുകൊടുക്കണം. അതൊരു വമ്പിച്ച പ്രശ്നമാണ്.

പെങ്ങന്മാർ പ്രായംതികഞ്ഞു നില്ക്കുമ്പോൾ താൻ പെണ്ണുകെട്ടിയത് നന്നായില്ലെന്ന് തോമസ്സിന്നറിയാം. വേണ്ടിവന്നതാണ്. ഇന്നു തോമസ്സ് പെണ്ണുകെട്ടിയിരുന്നില്ലെങ്കിൽ ഒരു കുടുംബം മുഴുവനും വഴിയാധാരമായിക്കഴിയുമായിരുന്നു.

താമസിക്കുന്ന ‘പുരയിടം’ മാത്യുമാപ്പിളക്കു പണയമായിരുന്നു. അപ്പന്ന് സുഖക്കേടായപ്പോൾ അഞ്ഞൂറു രൂപാ മാത്യുമാപ്പിളയോട് കടംവാങ്ങി. അതൊരാവശ്യമായിരുന്നു. അപ്പനെ ചികിത്സിക്കണ്ടേ? വേണ്ടപ്പോൾ വേണ്ടത് ചെയ്യണം. എന്നിട്ട് എന്താണുണ്ടായത്? ഭാരമെല്ലാം തൻെറ ചുമലിൽ കേററിവെച്ച് അപ്പൻ പോയി. അപ്പൻ മരിച്ച വാർത്ത കേട്ടപ്പോൾ തോമസ്സ് മോഹാലസ്യപ്പെട്ടു വീണു. അന്ന് കൽക്ക

ത്തയിലായിരുന്നു. മരണസമയത്ത് അപ്പനെ ഒന്നു കാണാനുംകൂടി കഴിഞ്ഞില്ല.

ഇന്നു ഭാരമെല്ലാം തോമസ്സിൻെറ തലയിലാണ്. പ്രായം തികഞ്ഞുനില്ക്കുന്ന പെണ്ണുങ്ങൾ അഗ്നി പർവ്വതം പോലെയാണ്. ഏതു നിമിഷത്തിലാണ് പൊട്ടിത്തെറിയ്ക്കുക എന്നറിഞ്ഞുകൂടാ. പെങ്ങന്മാരെക്കുറിച്ചാലോചിക്കുമ്പോൾ തോമസ്സിന്ന് ഒരെത്തും പിടിയും കിട്ടില്ല. അവർ മുററിവളർന്നു നിൽക്കുകയാണ്. സൌന്ദര്യവുമുണ്ട്. സമുദായത്തിൽ സൌന്ദര്യത്തേക്കാൾ വില പണത്തിന്നാണ്. എത്രയെത്ര സുന്ദരികൾ സമുദായത്തിൽ വളർന്നു നില്ക്കുന്നു! പണമില്ലെന്ന കാരണത്താൽ അവരാരും വിവാഹിതരാവുന്നില്ല. അതേ സമയത്ത് പണമുള്ള വിരൂപിണികൾ വിവാഹിതരാകുന്നു. ലോകം നിൽക്കുന്നത് പണത്തിന്മേലാണ്. ഓരോ ലീവിൽ പോവുമ്പോഴും തോമസ്സ് സഹോദരിമാരുടെ വിവാഹകാര്യത്തെക്കുറിച്ച് അന്വേഷിച്ചു. പരിശ്രമിച്ചു. ഒന്നും സാധിച്ചില്ല.അങ്ങിനെ നിരാശനായി ലീവ് കഴി ഞ്ഞു തിരിച്ചുവരും. അവർ ചീത്തത്തങ്ങളിലേയ്ക്കൊന്നും പോവരുതേ എന്ന് പ്രാർത്ഥിക്കുകയും ചെയ്യും. ചീത്തത്തങ്ങളിലേയ്ക്ക് മനസ്സ് തിരിഞ്ഞാൽ എല്ലാവരും കുരയ്ക്കുവാനും അകററുവാനും തുടങ്ങും.

മാതൃമുതലാളി പണത്തിന്നുവേണ്ടി ബുദ്ധിമുട്ടിച്ചുകൊണ്ടിരുന്നു. എവിടേയും സമാധാനമില്ല. കത്തുകൾക്കു പുറകെ കത്തുകൾ. മാതൃമാപ്പിളയുടെ ഭീഷണിപ്പെടുത്തുന്ന കത്തുകൾ, അമ്മയുടെ നിസ്സഹായത വെളിപ്പെടുത്തുന്ന കത്തുകൾ, എല്ലാംകൂടി തോമസ്സ് വീർപ്പുമുട്ടി ചക്രശ്വാസം വലിച്ചു.

ഒടുവിൽ എല്ലാം ശരിക്ക് മനസ്സിലാക്കിക്കൊണ്ടു തന്നെ ഒരു പെണ്ണുകെട്ടി. ഒരുദ്ദേശത്തെ മുൻനിർത്തിയാണതുണ്ടായത്. സ്ത്രീധനം അഞ്ഞൂറുരൂപാ കിട്ടും. അത് മാതൃമുതലാളിയ്ക്ക് കൊടുക്കാം. പിന്നെ അടച്ചുകിടക്കുകയെങ്കിലും ചെയ്യാമല്ലോ.



അങ്ങിനെയാണ് തോമസ്സ് പെണ്ണുകെട്ടിയത്. ബുദ്ധിമുട്ടുകളുടെ ലോകത്തിലേയ്ക്ക് ഒരു പെണ്ണിനെക്കൂടി വലിച്ചിഴച്ചു കൊണ്ടുവന്നു. മറിയമ്മ നല്ലവളാണ്. എങ്ങിനെയും ജീവിച്ചുകൊള്ളാമെന്നാണ് അവൾ പറയുന്നത്. പക്ഷേ അവൾക്ക് ഒരഭ്യർത്ഥനയുണ്ട്; അവളെ കൂടെ കൊണ്ടുപോണം.

തോമസ്സ് പറഞ്ഞു: ''ഞാൻ കൊണ്ടുപോവാം. രണ്ടുമാസംകൂടി കഴിയട്ടെ.' തോമസ്സ് അവളെ സമാധാനിപ്പിച്ചു.

ലീവു കഴിഞ്ഞു 'റാഞ്ചി'യിൽ തിരിച്ചുവന്ന ഉടൻ 'ഫാമിലി ക്വാർട്ട'റിന്ന് അപ്ളിക്കേഷൻ കൊടുക്കുകയും ചെയ്തു. അപ്പോഴേക്കും എല്ലാം താറുമാറായി പെട്ടെന്നു കാശ്മീരിലേയ്ക്കൊരു പോസ്ററിങ്ങ്. കേട്ടപ്പോൾ തോമസ്സ് ഇരുന്നുപോയി. എത്ര നേരം ആ ഇരുപ്പിൽ ഇരുന്നുവെന്നോ! ബോധമില്ലാത്ത ഒരിരിപ്പായിരുന്നു അത്. ബോധം വന്നപ്പോൾ ആലോചിച്ചു: ''എന്താ വേണ്ടത്?'' പട്ടാളമാണ്. അനുസരണമാണാവശ്യം. ട്രെയിനിങ്ങ് കഴിഞ്ഞപ്പോൾ സത്യം ചെയ്തിട്ടുണ്ട്. ആ സത്യവാചകങ്ങൾ ഓർത്തു. അങ്ങിനെ സമാധാനിച്ചു.

കാശ്മീരിൽ വന്നിട്ടു കൊല്ലം ഒന്നര കഴിഞ്ഞു. ഇതുവരേയും ലീവിൽ പോവാനൊത്തില്ല. ഇനി എന്നാണാവോ ലീവിൽ പോവാൻ സാധിക്കുക? ഒന്നും നിശ്ചയമില്ല. തോമസ്സ് ഒന്നു നിവർന്നു കിടന്നു നെടുവീർപ്പിട്ടു.

അതെ, ഇപ്പോൾ അവൾ അങ്ങു ദൂരെയുള്ള മലനാട്ടിൽ, ചുററും മരിച്ചീനിച്ചെടികൾ തഴച്ചുവളർന്നു നില്ക്കുന്ന ഒരു വീട്ടിൽ, സ്വപ്നങ്ങൾ കണ്ടുകൊണ്ട് ഉറങ്ങുകയാവും. ഉറങ്ങട്ടെ.

ഗാർഡ്റൂമിൽനിന്നു പന്ത്രണ്ടുമണിയടിക്കുന്ന ശബ്ദം കേട്ടു. തോമസ്സ് മൂടിപ്പുതച്ചു ചുരുണ്ടു കിടന്നു.

## നാല്

ഉണർന്നു കണ്ണുകൾ തുറന്നു പി. കെ. നായർ ചുററും നോക്കി. കൂട്ടുകാരെല്ലാം നല്ല ഉറക്കമാണ്. ഉറങ്ങട്ടെ. ഞായറാഴ്ചയല്ലേ? എന്നും ഉറങ്ങാൻ സാധിക്കുകയില്ലല്ലോ, തലയിണയുടെ അടിയിൽനിന്ന് വാച്ച് എടുത്തുനോക്കി. ഒമ്പതാവാറായിരിക്കുന്നു. എഴുന്നേല്ക്കാൻ തോന്നുന്നില്ല. കിടക്കുന്ന കിടപ്പിൽ തന്നെ ഉറക്കസ്സഞ്ചിയുടെ നേർത്ത ചങ്ങല വലിച്ചു നീക്കി. ഈ ഉറക്കസഞ്ചി ഇല്ലെങ്കിൽ കാശ്മീരിൽ കഴിച്ചുകൂട്ടുവാൻ പ്രയാസമാണ്.

എഴുന്നേററു പെട്ടി തുറന്നു ഒരു ബീഡി എടുത്തു വലിച്ചു. ബീഡി, കഴിഞ്ഞ ആഴ്ചയിൽ നാട്ടിൽ നിന്നു വരുത്തിയതാണ്. വീണ്ടും കമ്പളിക്കുള്ളിൽ കയറി. കുറച്ചുനേരംകൂടി കിടക്കുകതന്നെ. മോട്ടോർ സൈക്കിളിൻെറ ഇൻസ്പെക്ഷൻ അടുത്തുവരികയാണ്. ഒരു പാടു പണിയുണ്ട്. 'ലോഗ്ബുക്കിൻെറ ചട്ട ഒന്നു മാററി ശരിപ്പെടുത്തണം. കഴിഞ്ഞ പ്രാവശ്യത്തെ ഇൻസ്പെക്ഷന്നു അത്ര നല്ല റിമാർക്കു കിട്ടിയിട്ടില്ല. ഈ പ്രാവശ്യം അങ്ങിനെ ആവരുത്. കിണഞ്ഞു ശ്രമിയ്ക്കണം.

''തോമസ്സേ, എഴരൈ. ദാണ്ടേ, നേരം ഒമ്പതു കഴിഞ്ഞു.'' പി. കെ. നായർ കിടന്നകിടപ്പിൽ തോമസ്സിനെ വിളിച്ചു,

തോമസ്സ് കമ്പിളിയ്ക്കുള്ളിൽനിന്നു തലയൊന്നു പൊക്കി നോക്കി വീണ്ടും ചുരുണ്ടുകൂടിക്കിടന്നു.

പി. കെ. നായർ പിന്നേയും കുറച്ചുനേരം ആലോചിച്ചു കിടന്നു. എന്നിട്ട് എഴുന്നേററു ബാരക്കിന്നു പുറത്തേക്കു വന്നു. തണുത്ത കാററ് അടിക്കുന്നു. ആകാശത്തിന്നു ചാരനിറമാണ്. കുറേ നേരം ആകാ



ശത്തേക്കു നോക്കിനിന്നു. വീണ്ടും മുറിക്കുള്ളിലേയ്ക്കു വന്നു. കൂട്ടുകാരും എഴുന്നേല്ക്കുന്ന മട്ടില്ല. ''ഉഠോ, ഉഠോ'' നായർ ഉച്ചത്തിൽ പറഞ്ഞു. എല്ലാവരും കമ്പിളിക്കുള്ളിൽനിന്നു പുറത്തു വന്നു.

പ്രാതൽ കഴിഞ്ഞപ്പോൾ പണിക്കർ പറഞ്ഞു: ''ഇന്നു ഞായറാഴ്ചയാണ്. വെറുതെ [17] ബക്ക്വാസ് അടിച്ചിരുന്നാൽ പോര. 'വെബ്ബ് എക്വിപ്മെൻറി'നെല്ലാം 'ബ്ളാങ്കോ' അടിയ്ക്കണം.''

''ശരിയാണ്.'' എല്ലാവരും സമ്മതിച്ചു,

പണിക്കർ ഒരു കട്ട 'ബ്ളാങ്കോ' തല്ലിപ്പൊടിച്ചു മെസ്സ് ടിന്നിലിട്ടു വെള്ളമൊഴിച്ചു കലക്കി കൊഴാപ്പു കിട്ടുവാൻ സ്വല്പം കഞ്ഞിയും സോപ്പും ചേർത്തു.

എല്ലാവരും വട്ടമിട്ടിരുന്നു. വർഗ്ഗീസ് പറഞ്ഞു: ''എനിക്കു ബൽട്ടിന്നു മാത്രം അടിച്ചാൽ മതി. തോമസ്സേ, അതു നീയങ്ങ് അടിച്ചു തന്നേരേ.''

''അതൊഴിച്ച് ഒരഞ്ചു രൂപയുടെ കാര്യം പറ'' —തോമസ്സ്.

''എടാ, കണ്ണിൽ ചോരയില്ലാത്തവനേ!''

''വേറെ പണി വല്ലതും അറിയോ?''

''അറിയാം''

''എന്നതാ?''

''കോഴിപ്പോര്''

''പോടാ!'' തോമസ്സിന്നു ദേഷ്യം വന്നു.

''ചുപ്പ് ചാപ്പ്, ചുപ്പ് ചാപ്പ്'' കരുണാകരൻ ഉച്ചത്തിൽ പറഞ്ഞു.

''തോമസ്സ് എന്നാ ലീവിൽ പോവുന്നത്?''

''ഒന്നും തീരുമാനിച്ചിട്ടില്ല.''

''പി. കെ. തീരുമാനിച്ചുവോ?''

''ഉവ്വ്. ഇക്കൊല്ലം ആറന്മുള വള്ളം കളിക്കു പോകണം.

വള്ളംകളിയെക്കുറിച്ചു കേട്ടപ്പോൾ തോമസ്സ് ചമ്രം പടിഞ്ഞിരുന്നു പാടുവാൻ തുടങ്ങി:

---

17 ചപ്പടാച്ചി.

''അഞ്ചെട്ടു നാഴികപ്പകൽ—
തൈ തൈ തകതൈ തൈതോ''

പി. കെ. നായരും കരുണാകരനും വർഗ്ഗീസും ഏററുപാടി; ''തൈ തൈ തകതൈ തൈ തോ.''

തോമസ്സ് മെസ്സ്ടിന്നിൽ താളംപിടിച്ചുകൊണ്ട് വള്ളംകളിപ്പാട്ട് തുടർന്നു:

''അഞ്ചെട്ടു നാഴികപ്പകൽ
തിത്തത്താ തിതൈതോ......
''അഞ്ചെട്ടു നാഴികപ്പക-
ലുള്ളപ്പോളാദിത്യബിംബം
തൈ തൈതകതക തി
ത്തത്താ തിമി തിത്തത്താ
തിതൈ തൈ
അഞ്ചാതെ തൃച്ചക്രംകൊണ്ടു
മറച്ചു കൃഷ്ണൻ.........''

അടുത്ത മുറിയിൽനിന്നു ബച്ചൻസിംഗും ബാബുലാലും മററും പുറത്തുവന്നെത്തി നോക്കി.

ആ വള്ളംകളിപ്പാട്ട് പരിസരത്തിന്നു സംഗീതാത്മകമായ ഒരു പരിവേഷം നല്കി. അവർ എല്ലാം മറന്നു പാടി...പാട്ടു നിർത്തിയപ്പോൾ വർഗ്ഗീസു പണിക്കരോടു ചോദിച്ചു: ''ഓന് വള്ളംകളിപ്പാട്ട് അറിഞ്ഞുകൂടെ?''

അത് പണിക്കർക്ക് ഒരു കുത്താണ്. വർഗ്ഗീസിന്റെ സംസാരംതന്നെ കുത്തിത്തറയ്ക്കുന്നതാണ്. പണിക്കർ മലബാറുകാരനാണ്. പണിക്കരുടെ മലയാളം മോശമാണെന്നാണ് വർഗ്ഗീസിന്റെ അഭിപ്രായം. അതു മനഃപൂർവ്വം പറയുകയാണ്. പണിക്കർ ഓൻ, ഓല് എന്നൊന്നും പറയാറില്ല. ആദ്യമാദ്യമെല്ലാം പറഞ്ഞിരുന്നു. മരച്ചീനിയ്ക്കു പൂളക്കിഴങ്ങ് എന്ന് പണിക്കർ പറഞ്ഞപ്പോൾ, വർഗ്ഗീസു പറയുകയുണ്ടായി: ''പൂട എന്നും മററും നമ്മുടെ നാട്ടിൽ പറഞ്ഞാൽ വായേൽ പല്ലുണ്ടാവില്ല.'' അതിനുശേഷം



പണിക്കർ പൂളക്കിഴങ്ങ് എന്ന വാക്ക് ഉപയോഗിച്ചിട്ടില്ല. വായിൽ പല്ലില്ലാഞ്ഞാൽ നന്നോ?

എന്നാലും വർഗ്ഗീസ് പണിക്കരെ വിടില്ല. എപ്പോഴും തമാശയാക്കിക്കൊണ്ടിരിക്കും.

''ഓന് വള്ളംകളിപ്പാട്ട് അറിഞ്ഞുകൂടെ?'' എന്നു വർഗ്ഗീസു ചോദിച്ചപ്പോൾ പണിക്കർ ഇരുന്ന ഇരുപ്പിൽനിന്ന് ഒരു ചാട്ടംചാടി: ''വർഗ്ഗീസേ, ഓർത്തു സംസാരിച്ചോ. ഇത് നൂറാമത്തെ തവണയാണ് പറയുന്നത്.''

''എന്താ ഓന് ദേഷ്യം വരുകയാണോ?''

പി. കെ. നായർ മദ്ധ്യസ്ഥം പറഞ്ഞു:

''ഭാഷയുടെ വൈകല്യങ്ങളെ നമ്മൾ ചർച്ച ചെയ്യേണ്ട. അതെല്ലാം സാഹിത്യകാരന്മാർക്കു വിട്ടുകൊടുത്തേയ്ക്കണം.''

കരുണാകരൻ എഴുന്നേററു മുഷ്ടി ചുരുട്ടിക്കൊണ്ട് ആവേശത്തോടെ പറഞ്ഞു: ''ഈ മുറി ചെറിയൊരു ഐക്യകേരളമാണ്. ഞാൻ കൊച്ചിക്കാരൻ, പണിക്കർ മലബാറുകാരൻ, ബാക്കിയുള്ളവർ തിരുവിതാംകൂറുകാർ. അത് ഓർമ്മിക്കണം.''

''നല്ല അഭിപ്രായം. ജസ്ററ്ലൈക്ക് പാല്പായസം, യൂ സി,'' പി. കെ. നായർ കരുണാകരനെ പിന്താങ്ങി.

എന്നിട്ടും പണിക്കർക്കു ദേഷ്യം തീർന്നില്ല. പണിക്കർ വിസ്തരിച്ച് ഒരു വടക്കൻ പാട്ട് മൂളി.

ബ്ളാങ്കോ അടി കഴിഞ്ഞപ്പോൾ പത്തു മണിയായി.

''കുളിയ്ക്കണ്ടേ?''

വേണം, കുളിയ്ക്കണം, കുളി ആഴ്ചയിൽ രണ്ടു പ്രാവശ്യത്തിലധികമുണ്ടാവാറില്ല. അതൊന്നും വിസ്തരിച്ച് ആവുകയുമില്ല. ടിന്നിൽ വെള്ളം നിറച്ചാണ് കുളി. മുങ്ങിക്കുളിയ്ക്കുന്ന സുഖം കിട്ടുമോ?

ഓരോ ടിന്നുകൾ തൂക്കിപ്പിടിച്ച് എല്ലാവരും വെള്ളം ചൂടാക്കുന്ന സ്ഥലത്തേക്കു നടന്നു.

"ഇല്ലിനിത്തോഴി, വരില്ലിനി വീണ്ടുമ—
സ്വർല്ലോകഹർഷം തുളുമ്പിയനാളുകൾ."

വർഗ്ഗീസ് പാടുവാനാരംഭിച്ചു.

മെസ്സിന്റെ അടുത്തു മരപ്പലകകൾകൊണ്ടുണ്ടാക്കിയ ഒരു ഷെഡ്ഡിലാണ് വെള്ളം ചൂടാക്കുന്നത്. അടുപ്പിൽ നീളത്തിൽ വെച്ചിരിയ്ക്കുന്ന പീപ്പയിൽ വെള്ളം തിളച്ചുമറിഞ്ഞു കിടക്കുകയാണ്. ഒരു ടിൻ പച്ചവെള്ളം പീപ്പയിൽ പകർന്നാലേ ഒരു ടിൻ ചൂടുവെള്ളം കിട്ടുകയുള്ളു. അതു് നിയമമാണ്. നിയമം ശരിയ്ക്ക് അനുഷ്ഠിക്കുന്നുണ്ടോ എന്നു നോക്കുവാനായി അവിടെ ഒരു സെൻട്രി പാറാവു നില്ക്കുന്നുണ്ട്.

കുളിയും ഊണും കഴിഞ്ഞപ്പോഴേക്കും ഒരു മണിയായി. ഏമ്പക്കമിട്ടുകൊണ്ടു വർഗ്ഗീസ് പറഞ്ഞു: "ചീട്ട് കളിക്കാമോ?"

"ഓ. യെസ്സ്." എല്ലാവരും തെയ്യാറായി.

"ഞാനും പണിക്കരും," വർഗ്ഗീസ് പറഞ്ഞു.

"ഞാനും കരുണാകരനും." പി. കെ. നായർ.

"അപ്പോൾ തോമസ്സോ?" പണിക്കർ.

"തോമസ്സിനെ വല്ലവരും കൂട്ടത്തിൽ കൂട്ടിയിട്ടുണ്ടോ?"

"പോടാ പുളിരേ."

തോമസ്സിന്ന് ദേഷ്യം വന്നു. തോമസ്സ് തുടർന്നുകൊണ്ടു പറഞ്ഞു: "അല്ലേലും ഞാൻ കളിക്കുന്നില്ല."

പണിക്കർ ബെഡ്ഡിൽനിന്ന് ഒരു കമ്പിളി വലിച്ചെടുത്തു നിലത്തു വിരിച്ചു. നാലുപേരും ഇരുന്നു.

"ആദ്യം എന്റെ കശ."

കരുണാകരൻ ചീട്ടു കുത്തിന്നു കൈ നീട്ടി. വർഗ്ഗീസ് കൊടുത്തു. കരുണാകരൻ ചീട്ടു കശക്കി ഇട്ടു.

പണിക്കർ ശരിക്കൊന്നു ചമ്രംപടിഞ്ഞിരുന്നു.

"പണിക്കർ രാശിവെക്കാൻ ഇരിക്കാ?"

വർഗ്ഗീസിന്നു പണിക്കരെ കളിയാക്കാതെ വയ്യ.



'നീ എന്റെ കൈയിൽനിന്നു വല്ലതും വാങ്ങിയ്ക്കും'

"പൊന്നപ്പാ, എന്നെ തല്ലരുതെ! പെണ്ണു കെട്ടാത്തോനാണേ!"

വർഗ്ഗീസ് ചീട്ടുകൾ കൈയിലെടുത്തു വിടർത്തി നോക്കി.

"ഞാനുറങ്ങുവാൻ പോകയാണമ്മേ.
ഭാനു, ദീപമണച്ചേക്കൂ."

"ഏതായാലും ആദ്യത്തെ വിളിയല്ലേ? പത്തൊമ്പത്. വേണെങ്കിൽ കേററി വിളിച്ചോ, തോററാൽ മൂന്നു ചീട്ടു തരണം."

"വിട്ടു," പി. കെ. നായർ പറഞ്ഞു.

"പണിക്കരെ, ഇവന്മാര് നമ്മളെ കുപ്പീലെറക്കീന്നാ തോന്നുന്നത്. കൊട്ടാരം കളിക്കാരോടാ നമ്മൾ എതിരിടുന്നത്. ഏതായാലും ഇവനൊന്നു പോയി വരട്ടെ." എന്നു പറഞ്ഞുകൊണ്ടു വർഗ്ഗീസ് ഇസ്പേഡ് ഗുലാൽ കളിച്ചു.

"തുരുപ്പ്," പി. കെ. നായർ ചോദിച്ചു.

'തുരുപ്പ് അതുതന്നെ,' എന്നു പറഞ്ഞുകൊണ്ടു വർഗ്ഗീസ് ഒരു ക്ളാവര് ഏഴാംകൂലി എടുത്തു കാണിച്ചുകൊടുത്തു.

തോമസ്സ് പെട്ടി തുറന്ന് പൊറേറക്കാട്ടിന്റെ ഒരു ചെറുകഥാപുസ്തകമെടുത്തു വായന തുടങ്ങി.

നാലുമണിക്കു ചീട്ടുകളി അവസാനിച്ചപ്പോൾ വർഗ്ഗീസ് പറഞ്ഞു: ഔട്ട്പാസ്സിന്ന് എഴുതിക്കൊടുത്തിട്ടുണ്ട്. ഒരു പക്ഷേ കിട്ടിയേക്കും. സിനിമക്കു പോവാം."

"ഈ തണുപ്പത്തു ഞാനില്ല," കരുണാകരൻ പറഞ്ഞു.

"എന്തു പടമാ?" പി. കെ. നായർ അന്വേഷിച്ചു.

"പേര് ഓർമ്മിക്കുന്നില്ല."

"ഇംഗ്ളീഷോ, ഹിന്ദിയോ?"

"ഹിന്ദി."

''എന്തായാലും ഞാനില്ല.''

പണിക്കർ പറഞ്ഞു: ''ഞാൻ വരുന്നുണ്ട്.''

പണിക്കർ എഴുന്നേററു. പാൻറും ബ്ളൌസും എടുത്തിട്ടു. ഗ്രെയ്ററ്കോട്ടു കൈത്തണ്ടയിൽ തൂക്കിയിട്ടു. ഹാൻഡ് ഗ്ളൌസ് കീശയിൽ തിരുകിവെച്ചു പണിക്കർ നടന്നു. വർഗ്ഗിസ് പണിക്കരെ പിന്തുടർന്നു.

''വേണുഗാനത്താലതു പൊതിയൂ നവോന്മേഷ-
ശോണമാം ചായം തൊട്ടുമിനുക്കൂ പ്രജ്ഞാ
കേന്ദ്രം.''

പണിക്കരും വർഗ്ഗീസും ഹവിൽദാർ മേജരുടെ മുറിയിൽ ചെന്നു.

''ഔട്ട്പാസ്സിന്നു വന്നതാണോ?''

''അതെ.''

''എവിടെ പോവാനാ?''

''സിനിമയ്ക്ക്.''

ഹവിൽദാർ മേജർ അവരുടെ ഉടുപ്പുകൾ പരിശോധിച്ചു. എന്നിട്ട് അവജ്ഞാപൂർവ്വം പറഞ്ഞു: ''ഉടുപ്പുകൾക്ക, ഇസ്ത്രിപോരാ.''

ആരും ഒന്നും മിണ്ടിയില്ല.

ഹവിൽദാർ മേജർ തുടർന്നു പറഞ്ഞു.

[18] ''ഡബ്ബിൾ അപ്പ്ടു ധോബിഘാട്ട്, ഏക്ക് ദം.''

രണ്ടുപേരും ധോബിഘാട്ടിലേക്കു നടന്നു.

പണിക്കർ പറഞ്ഞു: ''അവനവൻെറ പണം ചിലവാക്കി സിനിമ കാണാൻ പോകുമ്പോഴത്തെ ഒരു ബുദ്ധിമുട്ട്!''

''പറഞ്ഞാൽ തീരില്ല്യ അല്ലേ? അതുകൊണ്ടാണ് ഞാൻ പറയുന്നത്:

''ദുഃഖജീവിതം ഗാനശീകര-
മഗ്നമാക്കുന്ന പൊന്നല്ല.''

---

18 ഉടനെ ധോബിയുടെ അടുത്തു പോവിൻ, വേഗം!



അവർ ധോബിഘാട്ടിലുള്ള ഒരു ടെൻറിനുള്ളിലേക്കു നടന്നു. ധോബി ഹുക്കാ വലിച്ചുകൊണ്ടു ചിന്താധീനനായിരിയ്ക്കയാണ്.

[19] 'കപ്ടാ ഥോഡാ പ്രസ്സ് കർനാ,' വർഗ്ഗീസ് ദേഹത്തിൽനിന്ന് ബ്ളൌസ് ഊരാൻ ഭാവിച്ചുകൊണ്ടു പറഞ്ഞു.

[20] ''അഭി നഹി.''

[21] ''ക്യോം?''

[22] ''ബോക്സ്സ് ഗരം നഹി.''

[23] ''ഗരം കരോ''

[24] ''അഭി നഹീ''

[25] ''റിപ്പോട്ട് കരൂംഗാ''

[26] ''കരോ''

[27] ''മാറേൻഗാ'' വർഗ്ഗീസ്സിന്നു ദേഷ്യം വന്നു, മുഷ്ടി ചുരുട്ടിക്കൊണ്ടു ധോബിയെ ഇടിയ്ക്കുവാൻ ചെന്നു. ധോബി ഭയന്ന് എഴുന്നേററ് ഇസ്ത്രിപ്പെട്ടിയിൽ കരിയിട്ടു ചൂടാക്കി.

''ഇവന്മാരെയെല്ലാം കൊങ്ങക്കു പിടിയ്ക്കണം'' വർഗ്ഗീസ് മലയാളത്തിൽ ആരോടെന്നില്ലാതെ പറഞ്ഞു.

[28] ''മദ്രാസി മേം ഗാലി മത്ത് ദോ.

അര മണിക്കൂറിന്നുള്ളിൽ എല്ലാം ശരിപ്പെട്ടു. ഇസ്ത്രിയ്ക്കിട്ട ഉടുപ്പുകളിട്ടുകൊണ്ട് അവൻ വീണ്ടും

---

19 വസ്ത്രമൊന്ന് ഇസ്ത്രിയിടണം.
20 ഇപ്പോൾ വയ്യ.
21 എന്തേ?
22 പെട്ടിയ്ക്കു ചൂടില്ല.
23 ചൂടാക്ക്.
24 ഇപ്പോൾ വയ്യ.
25 റിപ്പോർട്ട് ചെയ്യും
26 ഓഹോ!
27 അടിയ്ക്കും
28 മദ്രാസിഭാഷയിൽ ശകാരിയ്ക്കരുത്.

അവരുടെ മുറിയിലേയ്ക്കു പോയി. കൂട്ടുകാരോട് ഒരു കാര്യം പറയുവാൻ മറന്നുപോയിരുന്നു. രണ്ടു ചോറു വാങ്ങിച്ചുവെയ്ക്കാൻ പറയണം. സിനിമ കഴിയുമ്പോഴേക്കും ഒമ്പതരമണിയാവും, വർഗ്ഗീസ് തോമസ്സിനോടു പറഞ്ഞു: ''തോമസ്സേ, സ്വല്പം ചോറു വാങ്ങിച്ചുവെക്കണേ.''

''അതൊഴിച്ചു അഞ്ചുരൂപയുടെ കാര്യം പറ.''

''പോടാ പുളിരെ.''

''ശരി. വാങ്ങിച്ചു വെച്ചേയ്ക്കാം.''

''താങ്ക് യൂ.''

29 ''നോ മെഡിസിൻ''.

അവൻ വീണ്ടും ഹവിൽദാർ മേജരുടെ മുറിയിലേക്കു നടന്നു. ഔട്ട്പാസ്സ് വാങ്ങി പുറത്തിറങ്ങിയപ്പോഴേക്കും ക്വാട്ടർഗാർഡിൽനിന്നു 'റിട്രീററി'ന്റെ ബ്യൂഗിൾ ശബ്ദിച്ചു. അവർ അററൻഷനായി നിന്നു.

ബ്യൂഗിൾവിളി കഴിഞ്ഞപ്പോൾ അവർ ധൃതിവെച്ചു തിയേററിലേയ്ക്കു നടന്നു.

## അഞ്ച്

ഉച്ചയ്ക്ക് രണ്ടരമണിയ്ക്ക് വിസലടിച്ചു. കമ്പനി മുഴുവനും 'ഫാളി'നായി. മെസ്സ്മീററിങ്ങ് നടക്കുവാൻ പോകയാണ്. മാസാവസാനത്തിലാണ് മെസ്സ്മീററിംഗ് നടക്കുക. അന്നു മെസ്സ് സംബന്ധമായ എല്ലാ കാര്യങ്ങളും ചർച്ച ചെയ്യപ്പെടുന്നു. മീററിംഗിൽ അദ്ധ്യക്ഷത വഹിക്കുക മെസ്സിംഗ് ഓഫീസറാണ്. മെസ്സിംഗ് ഓഫീസർ ക്യാപ്ററൻ മേത്തയാണ്.

29 'നോ മെൻഷൻ' എന്നു പറയുകയാണാചാരം.



ഹവിൽദാർ മേജർ ആജ്ഞാപിച്ചു ''കമ്പനി അറേച്ചൻ ബൈ, ദറൈററ് നംബർ.''

വൺ, ടു, ത്രീ........

എല്ലാം എണ്ണി ശരിപ്പെടുത്തി ചെറിയൊരു നോട്ടുബുക്കിൽ കുറിച്ചുവെച്ചു. എന്നിട്ട് എല്ലാവരേയും ഒരു വലിയ ഹാളിലേയ്ക്കു മാർച്ച് ചെയ്യിച്ചു.

വീതിയും നീളവുമുള്ള ഒരു ഹാളാണത്. അവിടെ മെസ്സ് മീററിംഗിന്നു വേണ്ട എല്ലാ ഒരുക്കങ്ങളും ചെയ്തുതിർത്തിട്ടുണ്ട്. ഹാളിന്റെ ഒററത്തൊരു മേശ. മേശമേൽ ഒരു കമ്പിളി വിരിച്ചിരിക്കുന്നു. മേശക്കു പിന്നിൽ ചൂരൽക്കസേര. അതു മെസ്സിംഗ് ഓഫീസർക്ക് ഇരിക്കാനുള്ളതാണ്.

എല്ലാവരും നിരന്നിരുന്നു. ശബ്ദങ്ങൾ പൊങ്ങി. ''ചുപ്പ് ചാപ്പ്,'' ഹവിൽദാർ മേജർ വിസിലടിച്ചു താക്കീതു നൽകി. എല്ലാവരും നിശ്ശബ്ദരായിരുന്നു,

ഹവിൽദാർ മേജർ പറഞ്ഞു: ''എല്ലാവരും കേൾപ്പിൻ. മെസ്സിംഗ് ഓഫീസർ വരുമ്പോൾ 'റൈസ്'' എന്നു പറയും. അപ്പോൾ 'ഝട്ടക്കി'ൽ എഴുന്നേല്ക്കണം.''

എല്ലാവരും തെയ്യാറായിരുന്നു.

മെസ്സിങ്ങ് ഓഫീസർ ധൃതിയിൽ ഹാളിലേയ്ക്കു കടന്നുവന്നു.

''റൈസ്,'' ഹവിൽദാർമേജർ ഉച്ചത്തിൽ പറഞ്ഞു. എല്ലാവരും എഴുന്നേററുനിന്നു.

ക്യാപ്ററൻ സാബ്ബ് തലയിൽനിന്നു തൊപ്പിയൂരി മേശപ്പുറത്തുവെച്ചു. എന്നിട്ടു പറഞ്ഞു ''സിററ്ഡൌൺ'' എല്ലാവരും ഇരുന്നു. ഒരു മാസത്തെ വരവുചിലവ് കണക്ക് ആദ്യം വായിച്ചു കേൾപ്പിച്ചു. പിന്നീടു മെസ്സിൽ പരിപാലിക്കേണ്ട അച്ചടക്കത്തെക്കുറിച്ചു പറഞ്ഞു. എല്ലാവരും ശ്രദ്ധിച്ചുകേട്ടു.

''വല്ലവർക്കും റിപ്പോർട്ടുണ്ടോ?'' ക്യാപ്ററൻ ചോദിച്ചു.

മുൻഷിറാം എഴുന്നേററു സല്യൂട്ടുചെയ്തു പറഞ്ഞു: ''സാബ്ബ്, കാലത്ത് അയ്യഞ്ചു പൂരി കിട്ടണം.''

''അയ്യഞ്ചു പൂരി?''

''ജി, സാബ്ബ്''

''നീ ഒരു ശാപ്പാട്ട് രാമനാണല്ലോ.''

ഒരു കൂട്ടച്ചിരി. ''സൈലൻസ്, സൈലൻസ്.''

ക്യാപ്ററൻ സാബ്ബ് പറഞ്ഞു: ''ശരി. മുൻഷിറാമിന്നു കാലത്തു അയ്യഞ്ചു പൂരി കൊടുക്കണം.''

''സാബ്ബ്, എനിക്കുമാത്രം പോരാ, എല്ലാവക്കും വേണം.''

''ഓരോരുത്തരുടെ റേഷൻസ്കെയിൽ അറിയാമോ?''

''ഇല്ലാ സാബ്ബ്.''

''നോൺസെൻസ്, സിററ്ഡൌൺ.''

മുൻഷിറാം ഇരുന്നു.

പണിക്കർ എഴുന്നേററുനിന്നു പറഞ്ഞു: ''ആഴ്ചയിൽ ഒരു ദിവസമെങ്കിലും സാമ്പാറിൽ നാളികേരം ചേർക്കണം.''

''ഇവിടെ നാളികേരം ഇല്ല. ആപ്പിൾപഴങ്ങൾ അരച്ചു ചേർത്താൽ മതിയോ?''

''നാളികേരം പത്താൻകോട്ടിൽനിന്നു കൊണ്ടുവരണം.''

''നിനക്കറിഞ്ഞുകൂടെ പത്താൻകോട്ടിലേയ്ക്കുള്ള റോഡ് ബ്ളോക്കായി കിടയ്ക്കുകയാണെന്ന്?''

''അറിയാം.''

''അറിഞ്ഞുകൊണ്ടു പറയുകയാണ് അല്ലേ? നോൺസെൻസ് സിററ്ഡൌൺ.''

പണിക്കർ ഇരുന്നു.

കുപ്പുസ്വാമി എഴുന്നേററു പറഞ്ഞു; ''ഞായറാഴ്ച മസാലദോശ വേണം.''

''നല്ല അഭിപ്രായം, ശ്രമിയ്ക്കാം.''



മൂക്കർജി പറഞ്ഞു: 'മെസ്സിൽ പ്ളേയ്ററ് ബോയ് വേണം.'

''ഇതു ഫീൽഡ് ഏരിയയാണ്; സാധിക്കില്ല.''

അടുത്ത ഇനം, വരാൻപോകുന്ന മാസത്തേയ്ക്ക് മെസ്സ് കമാൻഡരെ തിരഞ്ഞെടുക്കലാണ്. മെസ്സിൽ ഒരു മെസ്സ് കമാൻഡരും ഒരു മെസ്സ് ഓർഡർലിയും വേണം. മെസ്സ് കമാൻഡർ എൻ. സി. ഒ. (നോൺ കമ്മീഷൻഡ് ഓഫീസർ) ആയിരിക്കും. മെസ്സ് ഓർഡർലി ശിപ്പായിയും. ദൌലത്ത്റാം എഴുന്നേററു പറഞ്ഞു: ''മെസ്സ് കമാൻഡരായി ഞാൻ നായക്ക് ഖുഷാൻചന്ദിനെ നിർദ്ദേശിക്കുന്നു.''

രാമറെഡ്ഡി പറഞ്ഞു: ''നായക്ക് സുബ്ബയ്യ.''

മെസ്സ്കമാൻഡർ സ്ഥാനത്തേക്ക് ഇപ്പോൾ രണ്ടു പേർ മത്സരിക്കേണ്ടതായിട്ടുണ്ട്. ഖുഷാൻചന്ദും സുബ്ബയ്യയും.

''ഖുഷാൻചന്ദിനെ ഇഷ്ടപ്പെടുന്നവർ കൈപൊക്കുക.'' ക്യാപ്ററൻ സാബ്ബ് പറഞ്ഞു.

കുറച്ചുപേർ കൈ പൊക്കി. ക്യാപ്ററൻസാബ്ബ് എണ്ണിനോക്കി.

''റൈററ്. സുബ്ബയ്യ വേണമെന്നുള്ളവർ.''

അപ്പോഴും കുറച്ചുപേർ കൈപൊക്കി. എണ്ണിനോക്കി.

''വോട്ടു അധികം കിട്ടിയതനുസരിച്ച് ഖുഷാൻചന്ദിനെ മെസ്സ് കമാൻഡറായി തിരഞ്ഞെടുത്തിരിക്കുന്നു.'' ക്യാപ്ററൻ സാബ്ബ് ഫലം പ്രഖ്യാപിച്ചു.

ഇനി മെസ്സിംഗ് ഓർഡലിയെ തിരഞ്ഞെടുക്കണം,

ചരൻസിംഗ് എഴുന്നേററു പറഞ്ഞു: ''പി. കെ. നായർ.''

''വേറെ വല്ലവരും?''

ആരും ഇല്ല, പി. കെ. നായർ എതിർ കൂടാതെ തിരഞ്ഞെടുക്കപ്പെട്ടു.

മെസ്സ് മീററിംഗ് കഴിഞ്ഞു. ഉടൻ പി. കെ. നായർ മെസ്സിലേയ്ക്കൊന്നു പോയി. 'കുക്കു'കൾ

എല്ലാവർക്കും കുറേശ്ശെ വാലുണ്ട്. അതു മുറിയ്ക്കണം. നായർക്കു മുമ്പേയുള്ള ആശയാണത്. മനഃപൂർവ്വം ഇറച്ചി കരിയിപ്പിച്ചുകളയുക, ചോറ് അധികം വേവിയ്ക്കുക എന്നിങ്ങനെ ചില്ലറ അഴിമതികൾ അവർ നടത്തുന്നുണ്ട്. എല്ലാം ശരിപ്പെടുത്തണം.

നായർ എല്ലാ കുക്കുകളേയും വിളിച്ചുനിർത്തി പരിശോധിച്ചു. ചിലരുടെ മുടിക്ക് അധികം നീളമുണ്ട്. ചിലരുടെ നഖങ്ങൾ ക്രമത്തിലധികം നീണ്ടിരിക്കുന്നു. ഇതൊന്നും നന്നല്ല, വൃത്തിയും വെടിപ്പും കുറച്ചുകൂടി വേണം എന്ന് മനസ്സിൽ വിചാരിക്കുകയും ചെയ്തു.

നായർ ഓരോരുത്തരുടേയും പേര് ചോദിച്ചു മനസ്സിലാക്കി. കൂട്ടത്തിൽ ഒരു മലയാളിയുമുണ്ട്.

''എവിട്യാ സ്വദേശം?''

''മലബാറിലാ.''

''മലബാറിലെവിട്യാ?''

''ഒലവക്കോട്.''

''പേര്?''

രാമൻനായര്.''

''സാമ്പാറ് വെയ്ക്കാൻ അറിയ്യോ?''

''അറിയാം.''

''പ്രഥമൻ?''

''എല്ലാമറിയാം.''

നായർ പറഞ്ഞു: ''നമുക്ക് അടിച്ചുകസറണം. എല്ലാം ചൊവ്വിനു ചെയ്യണം മനസ്സിലായോ?''

രാമൻനായർ തലയാട്ടി. മെസ്സ് ജോറായി. എല്ലാററിനും നല്ല ചിട്ട. ദിവസവും രാവിലെ മുമ്മൂന്നു പൂരി. പിന്നെ [30] സബ്ജി, വിഭവസമൃദ്ധമായ ഊണ്. എല്ലാമൊന്നു തെളിഞ്ഞു. എല്ലാവരും പി. കെ., നായരെ സ്തുതിഗീതത്തിൽ മുക്കി.

---

30 പച്ചക്കറി,



വർഗ്ഗീസ് പറഞ്ഞു: ''പി. കെ., മെസ്സ് പൊടി പാറുന്നു.

''മനസ്സിലിരിക്കട്ടെ.''

കരുണാകരൻ ഇടയിൽ കടന്നു പറഞ്ഞു: ''അടിച്ചൂലോ ഭാഗ്യവാൻ മൊഴയുള്ള മൊട്ടുസൂചി ഒന്ന്.''

''ചുമ്മാ കെടാ. പൊക്കാതെ''—വഗ്ഗീസ്.

''ജസ്റ്റ്ലൈക്ക് പാല്പായസം യൂസി''—പി. കെ. നായർ.

മേത്താ സാബ്ബ് ഒരു ഞായറാഴ്ച മെസ്സിൽ വന്നു. എല്ലാവരും ഉണ്ടുകൊണ്ടിരിയ്ക്കയാണ്.

''ആഹാരം എങ്ങിനെ ഉണ്ട്.?'' മേത്താ സാബ്ബ് ചോദിച്ചു.

''ഈ മാസം ഭേഷാണ്,'' എല്ലാവർക്കും നല്ല അഭിപ്രായമാണ്. സന്തോഷമാണ്.

ക്യാപ്ററൻ സാബ്ബ് വിഭവങ്ങൾ പരിശോധിയ്ക്കുവാൻ മെസ്സിൻെറ ഉള്ളിലേക്കു ചെന്നു. പി. കെ. നായർ അറൻഷനായി നിന്നു.

''ഇതെന്താ?'' ക്യാപ്ററൻ സാബ്ബ് ചോദിച്ചു.

പി. കെ. നായർ പറഞ്ഞു: ''കാളൻ.''

''എന്ത്?''

''കാളൻ''

''ഇതോ''

''എരിശ്ശേരി.''

''ഇതോ?''

''അവിയൽ.''

''ഇതോ?''

''കിച്ചടി.''

പിന്നെ എല്ലാം കുറേശ്ശ എടുത്തു രുചിനോക്കി: ''ബഹു സ്വാദ്.''

''ഇതെല്ലാം ഞങ്ങൾ മലയാളികളുടെ വിഭവങ്ങളാണ്,'' പി. കെ. നായർ അഭിമാനപൂർവ്വം പറഞ്ഞു.

മേത്താ സാബ്ബ് നായരുടെ പുറത്തു തട്ടിക്കൊണ്ടു പറഞ്ഞു: ''വെൽ ഡൺ.''

# ആറ്

മഞ്ഞുകാലം കഴിഞ്ഞു. ഉറച്ചുകിടന്നിരുന്ന മഞ്ഞിൻകട്ടകൾ സൂര്യരശ്മികളേററ് ഉരുകി ഒഴുകിപ്പോയി. വൃക്ഷലതാദികൾ തളിർക്കുവാൻ തുടങ്ങി. പുല്ലുകൾ പച്ചപ്പൂമ്പട്ടു വിരിച്ചു. പക്ഷികളുടെ കളകൂജനം പരിസരങ്ങളിലെല്ലാം സംഗീതം ഒഴുക്കി.

ഇനി അടുത്ത മാസമാവുമ്പോഴെക്കും പൂക്കാലമാവുകയായി. എങ്ങുനോക്കിയാലും പൂക്കൾതന്നെയായിരിക്കും. വിടർന്നു സൌരഭം പരത്തുന്ന പൂങ്കുലകൾകൊണ്ട് മരക്കൊമ്പുകളൊക്കെ കനംതൂങ്ങും. കാററിന്നു മാദകമായ വസന്തസൌരഭ്യമുണ്ടാവും.

പിന്നെ പഴങ്ങളുടെ കാലമാവുകയായി. എന്തെല്ലാം പഴങ്ങൾ! പ്ലം, ആപ്രികോട്ട്, ആപ്പിൾ. ഇത്രയുമധികം പഴങ്ങൾ ഉണ്ടാവുന്ന നാട് വേറെ ഉണ്ടോ? ഇത്രയുമധികം പുഷ്പങ്ങൾ ഉണ്ടാവുന്ന നാട് വേറെ ഉണ്ടോ?

മഞ്ഞുകാലം കഴിഞ്ഞതോടെ എല്ലാ പട്ടാളക്കാർക്കും സന്തോഷമായി. ലീവിൽ പോവാമല്ലോ. കഴിഞ്ഞ നാലു മാസമായി ശ്രീനഗറിൽനിന്നു ജമ്മുവിലേക്കുള്ള റോഡ് മഞ്ഞുമൂടിക്കിടക്കുകയായിരുന്നു. ഗതാഗതങ്ങൾ അപ്പടി നിലച്ചിരിയ്ക്കയായിരുന്നു. ഇപ്പോൾ റോഡ് ഗതാഗതത്തിന്നു പററിയതാണ്.

പണിക്കരും കരുണാകരനും ലീവിൽ പോവുകയാണ്.

കരുണാകരൻ പറഞ്ഞു: "നാട്ടിൽ ഉത്സവങ്ങളുടെ കാലമാണ്. പിന്നെ ചക്കയും മാങ്ങയും തിന്നുമടുക്കാം."

"പണിക്കർ പോകുന്നത് അതിനൊന്നുമല്ല"— വർഗ്ഗീസ് അഭിപ്രായപ്പെട്ടു.



"എന്താ, പണിക്കർക്ക് ഉത്സവവും ചക്കയും മാങ്ങയും ഒന്നും ഇഷ്ടമാവില്ലേ?" പി. കെ. നായർ.

"എന്നു പറഞ്ഞില്ല. അതിനെക്കാളെല്ലാം ഇഷ്ടപ്പെടുന്ന ഒന്നുണ്ട്. ശ്രീമാൻെറ സഹധർമ്മിണി."

"ഓ, ശരിയാണ്. ചക്കയും മാങ്ങയും തിന്നുന്നതിനേക്കാളും ഉത്സവങ്ങൾ കാണുന്നതിനേക്കാളും സുഖമുള്ള ഒന്നാണ് ഒരു ഭാര്യയുടെ സാമീപ്യം."

"ഒരു ഭാര്യയ്ക്ക് ചക്കയെക്കാളും മാങ്ങയെക്കാളും സ്വാദുണ്ട്."

"എന്താ, ഭാര്യ ഒരു പഴമാണോ?"

"അതെ, മധുരവും ജീവനുമുള്ള പഴം."

പണിക്കർ പറഞ്ഞു: "എപ്പോഴും കളിയാക്കുന്നതു നന്നല്ല."

"കളിയാക്കുകയാണോ? കാര്യമല്ലേ പറയുന്നത്?"

"എന്നെ സംബന്ധിച്ചേടത്തോളം ഇതു കളിയാക്കലാണ്."

"അപ്പോൾ മാഫ് കരോ."

പി, കെ. നായർ ചോദിച്ചു: "കരുണാകരൻ കല്ല്യാണം കഴിക്കേപൊ?"

"ഞാൻ കുട്ടിയാണെന്നല്ലേ അമ്മ പറയുന്നത്?"

"അപ്പോൾ വേലിചാടല് തന്നെ, അല്ലേ?"

എല്ലാവരും പൊട്ടിച്ചിരിച്ചു.

"തോമസ്സ് എന്നാ ലീവിൽ പോണത്?" കരുണാകരൻ ചോദിച്ചു.

തോമസ്സ് ഒന്നും മിണ്ടിയില്ല. ലീവിൽ പോകണം. പോവുമ്പോൾ കൈയിൽ കുറച്ചു പണം വേണ്ടേ? വേണമെങ്കിൽ ഇപ്പോൾ ലീവു കിട്ടും. അങ്ങിനെ കൈ വീശി പോവുന്നത് ശരിയാണോ? തോമസ്സ് കുറേശ്ശെ കുറേശ്ശെയായി പണം കരുതിവെയ്ക്കുന്നുണ്ട്. വിവാഹത്തിനുശേഷം ആദ്യത്തെ ലീവിൽ പോവുമ്പോൾ കുറച്ചൊരു സ്ഥിതിയിൽ തന്നെ പോവണം. ആരേയും ബോദ്ധ്യപ്പെടുത്താ

നല്ല. തന്റെ ഇല്ലായ്മ എല്ലാവർക്കുമറിയാം. ഇല്ലായ്മയിലേയ്ക്ക് ഒരു പങ്കുകാരികൂടി വലിഞ്ഞു കേറി വന്നിരിക്കയാണ്. അവരം എങ്ങിനേയും ജീവിക്കാൻ തയ്യാറുമാണ്. അതവരം പലവുരു പറഞ്ഞിട്ടുമുണ്ട്.

തോമസ്സ് ഒരു ചില്ലികൂടി അനാവശ്യമായി ചെലവാക്കാറില്ല. പണത്തിന്റെ വില നല്ലപോലെ അറിയാം. കുറേശ്ശെ കുടിയ്ക്കണം. അത് അനാവശ്യമാണോ? മരവിപ്പിയ്ക്കുന്ന തണുപ്പിൽ കുറച്ച് കുടിയ്ക്കുന്നത് ആവശ്യമാണ്. ജീവൻ കിടക്കേണ്ടെ?

എന്നിട്ടും, ഒരുക്കുകൂട്ടി കുറച്ചു പണം സൂക്ഷിച്ചു വെച്ചിട്ടുണ്ട്. കഷ്ടിച്ച് ഇരുനൂറു രൂപയോളം കാണും. അഞ്ഞൂറുരൂപ തികഞ്ഞിട്ടുവേണം ലീവിൽ പോവാൻ എന്നു വിചാരിച്ചിരിക്കയാണ്. സാധിച്ചാൽ ഒരു പെണ്ണിനെയെങ്കിലും കെട്ടിക്കാൻ നോക്കുകയും വേണം.

പണിക്കരും കരുണാകരനും ലീവിൽ പോവാൻ കൊണ്ടുപിടിച്ച ശ്രമമാണ്. അവർ ഓരോ പെട്ടി ആപ്പിൾപ്പഴം വാങ്ങി. സിൽക്കുതുണികരം വാങ്ങി. കുങ്കുമപ്പൂവും ഗോരോചനവും വാങ്ങി. ഭദ്രമായി സൂക്ഷിച്ചുവെച്ചു.

''വല്ലതും കൊണ്ടുവരണോ? അവർ ചോദിച്ചു.

''എനിക്കു രണ്ടു തോർത്തുമുണ്ടു വേണം.'' പി. കെ. നായർ പറഞ്ഞു.

''എനിക്കും.''—വർഗ്ഗീസ്.

''പിന്നെ വല്ലതും?''

കടുമാങ്ങ കൊണ്ടുവരാമോ!''

''നോക്കട്ടെ.''

അവർ പുറപ്പെട്ടു. പെട്ടിയും കെട്ടും ലോറിയിൽ എടുത്തുവെച്ചു പുറകെ അവരും കയറി. ലോറി നീങ്ങി.



തോമസ്സും, പി. കെ. നായരും, വർഗ്ഗീസും കർചീഫ് എടുത്തു വീശി: ''അവധിദിവസങ്ങരം സന്തോഷകരമാവട്ടെ.''

## ഏഴ്

''വർഗ്ഗീസേ, വേഗം വന്നേ! തോമസ്സ് കമ്പിക്കാലിൽനിന്നു വീണു. ദാ, ഇപ്പോ ആശുപത്രിയിലേയ്ക്കു കൊണ്ടുപോയിരിക്കുന്നു.'' പി. കെ. നായർ ഓടിക്കിതച്ചുകൊണ്ടു പറഞ്ഞു.

വർഗ്ഗീസ് പരിഭ്രമത്തോടെ ചാടി എഴുന്നേററു.

പി. കെ. നായർ മോട്ടോർ സൈക്കിരം സ്റ്റാർട്ട് ചെയ്തു. വർഗ്ഗീസ് പിന്നിലത്തെ സീററിൽ ഇരുന്നു. മോട്ടോർ സൈക്കിരം കുതിച്ചു പാഞ്ഞു.

രണ്ടു പേരുടേയും ഹൃദയം ആശങ്കാകുലമായിരുന്നു. പി. കെ. നായർ കഴിയുന്നത്ര സ്പീഡ് കൂട്ടി. എന്നിട്ടും സൈക്കിളിന്നു സ്പീഡില്ലെന്നു തോന്നി. ചുററുപാടുകരം മറന്നുള്ളൊരു പോക്കായിരുന്നു അത്. ഒന്നും കണ്ടിരുന്നില്ല, കേട്ടിരുന്നില്ല, ശ്രദ്ധിച്ചിരുന്നില്ല. ഒരലർച്ചയോടെ മോട്ടോർ സൈക്കിരം ആസ്പത്രിയിലെ പാർക്കിൽ വന്നുനിന്നു. അവർ രണ്ടുപേരും ധൃതിയിൽ സൈക്കിളിൽ നിന്നിറങ്ങി.

ആസ്പത്രി ഒരു കുന്നിൻപള്ളത്തിലാണ്. ഉയരത്തിലേയ്ക്കു കയറണം. പടവുകരം വെട്ടി ഉയർത്തിയിരിക്കയാണ്. അവർ ചാടിക്കയറി ''എൻകയറി ഓഫീസി''ൽ ചെന്നു ചോദിച്ചു.

''തോമസ്സ് കിധർ?''[31]

---

31 തോമസ്സ് എവിടെ?

[32] "കോൻ തോമസ്സ്?"

[33] "അഭീ അഭീ ജോസ്പെഷ്യൽ സിക്ആയാ."

എൻക്വയറി ഓഫീസിലെ ക്ളർക്ക് തടിച്ചൊരു പുസ്തകത്തിന്റെ ഏടുകൾ മറിച്ചുനോക്കി. എന്നിട്ടു പറഞ്ഞു: "അക്യൂട്ട് സർജ്ജിക്കൽ വാർഡ്."

അവർ കിതച്ചുകൊണ്ടോടി, അക്യൂട്ട് സർജ്ജിക്കൽ വാർഡിന്റെ ഉള്ളിലേയ്ക്ക് ഒരു കാററിന്റെ ശക്തിയോടെ തള്ളിക്കടന്നു. ചുവചുവന്നുള്ള കമ്പിളികൾ ആ വാർഡിന്ന് എന്തെന്നില്ലാത്തൊരു ഭീകരത തോന്നിച്ചിരുന്നു. പിന്നെ ഞരക്കങ്ങൾ...ഹാവു...... മർഗയാ......

വാർഡിന്റെ ഒരററത്തുള്ള കട്ടിലിലാണ് തോമസ്സ് കിടക്കുന്നത്. പി. കെ. നായരും വർഗ്ഗീസും കട്ടിലിന്റെ അടുത്തേക്ക് കുതിച്ചു. സർജ്ജിക്കൽ സ്പെഷലിസ്ററും ഒരു സിസ്ററും നെഴ്സിങ്ങ് ഓർഡലിയും കട്ടിലിന്റെ അടുത്തുതന്നെ നില്ക്കുന്നുണ്ട്.

തോമസ്സിന്നു ബോധമില്ല. കണ്ണുകൾ തുറന്നിട്ടില്ല. വിയർത്തു കുളിച്ചിരിക്കയാണ്. വിയർപ്പുതുള്ളികൾ കഴുത്തിൽക്കൂടി ഒഴുകിവീഴുന്നു. ഡോക്ടർ ഇടയ്ക്കിടയ്ക്കു നാഡി മിടിപ്പു പരിശോധിച്ചു നോക്കുന്നുണ്ട്. എല്ലാവർക്കും ആശങ്കയുണ്ട്.

പി. കെ. നായരും വർഗ്ഗീസും കട്ടിലിനോടു തൊട്ടുനിന്നുകൊണ്ടു തോമസ്സിന്റെ മുഖത്തേക്കു നോക്കി.

"കോൻ?" ഡോക്ടർ ചോദിച്ചു.

"ഈ കിടക്കുന്നാളുടെ സ്നേഹിതന്മാരാണ്." വർഗ്ഗീസ് പറഞ്ഞു.

[34] "ദിസ് ഈസ് നോട്ട് വിസിററിങ്ങ് ടൈം, യു നോ?"

32 ഏതു തോമസ്സ്?
33 ഇപ്പോൾ പ്രത്യേകരോഗിയായി വന്നവൻ.
34 ഇതു രോഗികളെ കാണാനുള്ള സമയമല്ല, അറിയില്ലേ?



[35] "യേസ്സ് സാർ."

[36] "ദെൻ വാട്ട്?"

ഞങ്ങൾ ഒരു മുറിയിൽ കിടക്കുന്നവരാണ്. സ്നേഹിതന്മാരാണ്. ഒരേ നാട്ടുകാരാണ്. ഞങ്ങൾ"......

പെട്ടെന്ന് തോമസ്സ് കണ്ണുകൾ തുറന്നു. ഡോക്ടരും സിസ്ററും മറെറല്ലാവരും തോമസ്സിന്റെ മുഖത്തേയ്ക്കു നോക്കി.

തോമസ്സ് കിടന്ന കിടപ്പിൽനിന്ന് അനങ്ങുന്നില്ല. അനങ്ങാൻ വയ്യ. ചുററും പകച്ചുനോക്കി. താൻ എവിടെയാണ്? ആലോചിച്ചുനോക്കി. മുമ്പിൽ നില്ക്കുന്നവരിൽ അധികവും അപരിചിതരാണ്.

ശബ്ദിക്കണമെന്നുണ്ട്. ശബ്ദം പൊങ്ങുന്നില്ല. തൊണ്ടയിൽ നീരില്ല. നാക്കിന്നു ശക്തിയില്ല എന്തിന്ന്? ഒന്നും വ്യക്തമാവുന്നില്ല. മിഴിച്ചു കിടക്കുകയാണ്. എല്ലാവരും ഉററുനോക്കി. ഒടുവിൽ തോമസ്സ് വളരെ നേരിയ സ്വരത്തിൽ ശബ്ദിച്ചു: "പി. കെ."

പി. കെ. നായരും വർഗ്ഗീസും തോമസ്സിന്റെ മുഖത്തേയ്ക്കു തല കുനിച്ചു.

പി. കെ. നായർ പറഞ്ഞു: "തോമസ്സേ, പരിഭ്രമിക്കാനില്ല. ഞങ്ങൾ അടുത്തുണ്ട്."

"പി. കെ., ഞാൻ എപ്പോഴാണ് ഇവിടെ വന്നത്?" തോമസ്സ് വിക്കിവിക്കിക്കൊണ്ടു ചോദിച്ചു.

ഡോക്ടർ ഇടയിൽക്കയറി പറഞ്ഞു: "സംസാരിയ്ക്കരുത്."

എന്നിട്ടു വർഗ്ഗീസിൻേറയും പി. കെ. നായരുടേയും നേരെ തിരിഞ്ഞു പറഞ്ഞു:

[37] "പ്ലീസ് ഗെററ് ഔട്ട് ഫ്രം ഹിയർ ഫോർ ഗോഡ്സ് സെയ്ക്ക്."

35 ഉവ്വ് സാർ.
36 പിന്നെ?
37 ദൈവത്തെ കരുതി പുറത്തുപോവിൻ!

അവർ അവിടെനിന്നു പോന്നു.

അവർ പോയപ്പോൾ തോമസ്സിന്നു പരിഭ്രമം തോന്നി. ആസ്പത്രിയിലാണു കിടക്കുന്നത്. ആസ്പത്രി എന്നു കേട്ടാൽത്തന്നെ തോമസ്സിന്നു അവജ്ഞയും ഭയവുമാണ്. ഇതുവരെയായി ആസ്പത്രിയിൽ കിടക്കുകയുണ്ടായിട്ടില്ല.

തോമസ്സിന്നു എഴുന്നേററിരിയ്ക്കണമെന്നുണ്ട്. ശക്തിയില്ല. നാഡികളെല്ലാം തകർന്നുപോയപോലെ തോന്നുകയാണ്. കണ്ണു മിഴിച്ചങ്ങിനെ നോക്കിക്കൊണ്ടിരിയ്ക്കുമ്പോൾ ചിലപ്പോൾ കാഴ്ചതന്നെ മങ്ങുന്നു.

നേഴ്സ് ടെമ്പറേച്ചർ ചാർട്ട് ആണിയിൽ തൂക്കിപ്പോയി. തോമസ്സിന്നു ഒന്നു ചരിഞ്ഞു കിടക്കുവാൻ തോന്നി. ശ്രമിച്ചുനോക്കി......സാധിയ്ക്കുന്നില്ല...... അനങ്ങിയപ്പോൾ ഇടത്തെകാല് വേദനിച്ചു.......ഭയങ്കരമായ വേദന..........എല്ലുകളെല്ലാം തകർന്നിരിക്കയാണോ?........രക്തമോടുന്നില്ലേ? ഞരമ്പുകളെല്ലാം അററുപോയിരിയ്ക്കുമോ? ഒന്നു തൊട്ടുനോക്കിയാലോ?

''അനങ്ങരുത്.'' നേഴ്സ് വന്നു പറഞ്ഞു. എന്നിട്ടു നേഴ്സ് കുറച്ചുനേരം അവിടെത്തന്നെ നോക്കിനിന്നു.

വേദന സഹിയ്ക്കുന്നില്ല. ചുണ്ടുകൾ കടിച്ചു വേദന തിന്നു......'വയ്യ...... അമ്മച്ചീ വയ്യ! ഹാവൂ!''

നേഴ്സ് തോമസ്സിൻെറ കൈകൾ പിടിച്ചു വാത്സല്യപൂർവ്വം തലോടി.

തോമസ്സ് കിടന്നു ഞരങ്ങി.......എന്തൊരു വേദന! അയ്യോ.........വയ്യേ......അമ്മച്ചീ.........

ഡോക്ടർ ഓടിവന്നു നേഴ്സിനോട് ഇംഗ്ളീഷിൽ എന്തോ ചോദിച്ചു. എന്നിട്ട് ഡ്രസ്സിംഗ് റൂമിലേക്കു പോയി. സിറിഞ്ചുമായി വന്നു.



''ഇനി വേദനിയ്ക്കില്ല. ഉറങ്ങാനുള്ള ഇഞ്ചക്ഷനാണ് തരുന്നത്,'' എന്നു പറഞ്ഞു ഡോക്ടർ ഇൻജെക്ട് ചെയ്തു.

കുറെ ആശ്വാസമായതുപോലെ തോന്നി. വാർഡിൻെറ നടുക്കുള്ള മെർക്കുറി ലൈററിൽ മിഴി നട്ടു കൊണ്ടു കിടന്നു. ഉറക്കം വരികയാണ്,......അങ്ങിനെ ഉറങ്ങി.

രാവിലെ ഉണർന്നപ്പോൾ ഡോക്ടർ അടുത്തുണ്ടായിരുന്നു. ഒമ്പതു മണിക്ക് 'എക്സ്റേ റൂ'മിലേയ്ക്കയക്കുവാൻ വാർഡ് ഇൻചാർജ്ജിനോടു നിർദ്ദേശിച്ചു ഡോക്ടർ പോയി.

ഡോക്ടർ പോയപ്പോൾ തോമസ്സ് കട്ടിലിൻതന്നെ എഴുന്നേററിരുന്നു. ചുററും നോക്കി വാർഡിൽ വലിയ ബഹളമാണ്. സ്വീപ്പർ നനച്ചതുണികൊണ്ട് നിലം തുടച്ചു മിനുക്കുന്നു. നേഴ്സിങ്ങ് സിപ്പായി കണ്ണാടിച്ചില്ലുകളും വാതിലുകളും തുടച്ചു വൃത്തിയാക്കുന്നു. നേഴ്സുമാർ വാതിലുകൾക്കെല്ലാം പുതിയ കർട്ടൻ ഇടുന്നു.

തോമസ്സ് തലേ ദിവസത്തെക്കുറിച്ചോർത്തു. എന്താണുണ്ടായത്? താൻ എങ്ങിനെയാണ് ആശുപത്രിയിൽ എത്തിയത്?

രാവിലെ തോമസ്സ് ഓവർസാക്ക് റേഷനുമായി ലൈൻ ടെസ്ററ് ചെയ്യുവാൻ പോന്നതായിരുന്നു. പ്രധാനപ്പെട്ട ലൈൻ എല്ലാം ആദ്യമേ ടെസ്ററ്ചെയ്യും. അത് എന്നും പതിവുള്ളതാണ്. സ്ററാഫ് ഓഫീസർമാർ ''ഡീവി''ൻെറ ജീവനാണ്. അവരുടെ ടെലിഫോൺ ലൈൻ കേടുവരരുത്. അവരുടെ ടെലിഫോൺ നംബർ തോമസ്സിന്നു മനഃപാഠമാണ്. സ്ററാഫ് ഓഫീസർമാരായി പരിചയവുമാണ്.

ഒടുവിൽ സ്റേറഷൻ സ്ററാഫ് ക്യാപ്ററൻെറ ഓഫീസിലേയ്ക്കു പോയതു മാത്രമറിയാം. സ്റേറഷൻ ഓഫ് ക്യാപ്ററൻെറ ഓഫീസ് ഒരു കുന്നിൻെറ ചെരിവിലാണ്. വളരെ ബുദ്ധിമുട്ടിയാണ് അങ്ങോട്ട്

ലൈൻ ഇട്ടതുതന്നെ. കമ്പിക്കാലുകറം പോവുന്നത് കുന്നിൻചെരിവിൽക്കൂടെയും കുന്നിൻമുകളിൽക്കൂടെയുമാണ്.

അവിടെ ചെന്നപ്പോറം ഒരു കമ്പിക്കാലിൽനിന്ന് കേബിറം താഴെ വീണ് കിടക്കുന്നതു കണ്ടു.

കമ്പിക്കാലിന്നു നല്ല ഉയരമുണ്ട്. ഏണി കൊണ്ടു വന്നിരുന്നതുമില്ല. തോമസ്സ് ആലോചിച്ചുനിന്നു. എന്താ വേണ്ടത്? . പൊത്തിപ്പിടിച്ചു കയറുകതന്നെ. താഴെ വീണുകിടക്കുന്ന കേബിറം കൈയിൽ മുറുക്കിപ്പിടിച്ച് കയറി. എത്ര ദൂരം കയറിയെന്നൊന്നും തോമസ്സിന്ന് ഓർമ്മയില്ല. കണ്ണു തുറന്നപ്പോറം ആശുപത്രിയിലാണ്. തോമസ്സ് ആലോചിച്ചുനോക്കി: താൻ കമ്പിക്കാലിൻെറ എത്ര ഉയരത്തിൽ നിന്നാവും വീണിരിക്കുക? എന്തായാലും ബോധമില്ലാഞ്ഞത് നന്നായി. വേദന അറിയാതെ കഴിഞ്ഞുവല്ലോ. താഴെ കുന്നിൻചെരിവിൽ വാപിളർന്നു നിൽക്കുന്ന പാറക്കെട്ടുകളിലേയ്ക്കായിരിക്കും വീണിരിക്കുക.

നേഴ്സിങ്ങ് ഓർഡലി സ്റ്റ്റെച്ചറുമായി വന്നു. എക്സ്റേ റൂമിലേയ്ക്ക് കൊണ്ടുപോവാനാണ്. തോമസ്സ് എഴുന്നേല്ക്കാൻ ശ്രമിച്ചു. ശക്തിയില്ല, കണ്ണുകളിൽ ഇരുട്ടു കയറിയിരിക്കയാണ്.

നേഴ്സിങ്ങ് ഓർഡലി തോമസ്സിനെ താങ്ങിയെടുത്തു സ്റ്റ്റെച്ചറിൽ കിടത്തി എക്സ്റേ റൂമിലേക്കു കൊണ്ടുപോയി.

## എട്ട്

എക്സ്റേ ഫോട്ടോ പരിശോധിച്ചുകൊണ്ട് സർജ്ജിക്കൽ സ്പെഷ്യലിസ്റ്റ് വാർഡ് ക്യാപ്റ്റനോടു പറഞ്ഞു:

''സീരിയസ്സാണ്,''

തോമസ്സ് ഉല്ക്കണ്ഠയോടെ അവരുടെ മുഖത്തേയ്ക്ക് മാറി മാറി നോക്കി. ദയനീയത കലർന്ന നോട്ടമായിരുന്നു അത്. ''എന്നെ 'രക്ഷിക്കണേ'' എന്നൊരഭ്യർത്ഥന ആ നോട്ടത്തിലുണ്ടായിരുന്നു.

പക്ഷേ, ഡോക്ടർക്കു തോമസ്സിനെ രക്ഷിക്കാൻ കഴിഞ്ഞില്ല.

ഭയങ്കരമായ ഒരോപ്പറേഷന്നുശേഷം ബോധംവീഴാത്ത തോമസ്സിനെ കട്ടിലിൽ കൊണ്ടുവന്നു കിടത്തി. ഡോക്ടരും നേഴ്സും അടുത്തുതന്നെ നില്ക്കുകയാണ്. തോമസ്സ് കണ്ണു തുറക്കുന്നതു കാത്തുകൊണ്ടാണവർ നില്ക്കുന്നത്.

നിമിഷങ്ങറം ഇഴഞ്ഞു നീങ്ങിക്കൊണ്ടിരുന്നു. ഒടുവിൽ തോമസ്സ് കണ്ണുതുറന്നു. ഉറക്കത്തിൽനിന്നു ഞെട്ടിയുണർന്നപോലെയുള്ള ഒരനുഭവമാണു തോമസ്സിന്ന്. എതിരെ കാണുന്ന ചുമരിൽ ക്ളോക്ക് അതേപോലെത്തന്നെയുണ്ട്. തൊട്ടടുത്തുള്ള വാതിലിൻെറ നീലക്കർട്ടൻ ഒരു ബലൂണിൻെറ രൂപത്തിൽ കാററിൽ കിടന്നു കളിയ്ക്കുന്നു. ഡോക്ടരും നേഴ്സും അടുത്തുണ്ട്.

തോമസ്സ് ശബ്ദിയ്ക്കുവാൻ ശ്രമിച്ചു. ശബ്ദം വരുന്നില്ല. തൊണ്ട വരണ്ടുപോയിരിക്കയാണ്.

''വെ...ള്ളം'' ഒരു വിധത്തിൽ പറഞ്ഞൊപ്പിച്ചു.

''വെള്ളം കുടിച്ചാൽ ഛർദ്ദിക്കും,'' ഡോക്ടർ പറഞ്ഞു,

''വെള്ളം...വെള്ളം.'' സംസാരിക്കാനുള്ള ശക്തി എവിടെനിന്നോ വന്നതുപോലെ തോന്നി.

ഡോക്ടർ മഗ്ഗിൽനിന്നു കുറച്ചുവെള്ളം വായിലേയ്ക്കൊഴിച്ചു കൊടുത്തു.

തോമസ്സ് ആർത്തിയോടെ വെള്ളമിറക്കി. ഉടൻ വെള്ളമെല്ലാം ഛർദ്ദിക്കുകയും ചെയ്തു. ദേഹമെല്ലാം ഇളകി. അപ്പോൾ ഇടത്തെ കാലു വല്ലാതെ വേദനിയ്ക്കുവാൻ തുടങ്ങി. പഴുത്ത വ്രണത്തിൽ മുളകുപൊടി വിതറിയപോലെയുള്ള വേദന. തോമസ്സ് കിടന്നു പുളഞ്ഞു. കൈകൾ കട്ടിലിൽ വെച്ചടിച്ചു.

ഡോക്ടർ പറഞ്ഞു: ''അനങ്ങരുത്, അധികം നോവും.''

വേദകൊണ്ട് തോമസ്സിൻെറ കണ്ണുകളിൽ വെള്ളം പൊടിഞ്ഞു. ശരീരം മുഴുവനും വിയർത്തൊഴുകി.

ഡോക്ടർ അനങ്ങരുതെന്ന് ഒരു പ്രാവശ്യവും കൂടി ഓർമ്മിപ്പിച്ചു വാർഡിൽനിന്നു പോയി.

തോമസ്സ് ചുണ്ടുകൾ കടിച്ചമർത്തി. വേദന സഹിച്ചുകൊണ്ട് കിടന്നു. ഡോക്ടർ പറയുന്നത് അനങ്ങരുതെന്നല്ലേ? വേദന സഹിക്കുകതന്നെ....

എത്ര നേരമാണിങ്ങിനെ എരിപൊരി സഞ്ചാരം കൊണ്ടു കിടക്കുക? തോമസ്സ് ഒരുവിധത്തിൽ ഒന്നു ചെരിഞ്ഞു കിടന്നു. എന്നിട്ടു വേദന തോന്നുന്ന കാലൊന്നു തൊട്ടുനോക്കി...തോമസ്സ് ഞെട്ടിത്തരിച്ചു....കൈവിരലിൽ പാമ്പുകടികൊണ്ടപോലെ തോന്നി...മുട്ടിന്നു താഴെയുള്ള ഭാഗം എവിടെ? മുട്ടിന്നു താഴെ ഒന്നുമില്ലേ? തോമസ്സ് കിതച്ചുകിതച്ചുകൊണ്ട് ആലോചിച്ചു നോക്കി. ഒന്നുകൂടി തൊട്ടുനോക്കിയാലോ? ഇല്ല. ധൈര്യമില്ല...തോമസ്സിന്നു ബോധം ഇല്ലാതാവുന്നതുപോലെ തോന്നി. ചുററുപാടുകൾ മങ്ങിയും തെളിഞ്ഞുംകൊണ്ട് അതിവേഗത്തിൽ കറങ്ങുകയാണ്. ലോകത്തിലെ ശബ്ദങ്ങളെല്ലാം നിലച്ചിരിയ്ക്കയാണ്. എല്ലാം...എല്ലാം ഒരു നിശ്ചലാവസ്ഥയിലേയ്ക്കു വരുവാൻ പോകയാണ്.



അങ്ങിനെ തികച്ചും അബോധമല്ലാത്ത ആ അവസ്ഥയിൽ അയാൾ ഒരുപാടുനേരം ഇരുന്നു.

കുറെക്കഴിഞ്ഞപ്പോൾ അരവരെയിട്ട രണ്ടററവും കിടക്കയുടെ ചുവട്ടിലേയ്ക്കു തിരുകി വെച്ചിരുന്ന കമ്പിളി വലിച്ചു ദൂരെ മാററി. അപ്പോൾ എല്ലാം കണ്ടു. ഇടത്തെ കാലിൽ 'ബാൻഡേജ്'' മുറുക്കി കെട്ടിയിരിക്കയാണ്. മുട്ടിന്നു താഴെ ഒന്നുമില്ല. സ്പിരിററിൻെറ മണം നാസാരന്ധ്രങ്ങളിലേയ്ക്ക് അടിച്ചുകയറുകയാണ്. കാലിൻെറ ബാൻഡേജില്ലാത്ത ഭാഗം മുഴുക്കെ മഞ്ഞനിറമാണ്. തോമസ്സ് തുടിയ്ക്കുന്ന ഹൃദയത്തോടെ എല്ലാം നോക്കിക്കണ്ടു. കണ്ണുകൾ നിറഞ്ഞു. അവയിൽനിന്നു താഴെ നീർച്ചാലുകൾ കവിളുകളിൽക്കൂടെ കീഴോട്ടൊഴുകി.

ആ കണ്ണുനീർ പ്രവാഹത്തിലൂടെ തോമസ്സ് ആലോചിച്ചു. താൻ ഒററക്കാലനായിരിക്കയാണ്! അതൊരു പരമാർത്ഥമാണ്. ഇനി തൻെറ ഇടത്തെക്കാലുകൊണ്ടു യാതൊരുപയോഗവുമില്ല. ഇടത്തെ കാലിൻെറ മുട്ടിന്നു താഴെ ഒന്നുമില്ല. മുട്ടിന്നു താഴെയുള്ള ഭാഗം മുറിച്ചുകളഞ്ഞു. അതവർ മണ്ണിൽ കുഴിച്ചിട്ടിരിക്കും. അതവിടെ ചീഞ്ഞു നാറിക്കിടക്കുന്നുണ്ടാവും. അഞ്ചു വിരലുകൾ, കാലടി. എല്ലാം എല്ലാം ചീഞ്ഞളിഞ്ഞു കിടക്കുന്നുണ്ടാവും. ഓ— എല്ലാം കഴിഞ്ഞു. ഇനി നടക്കാൻ സാദ്ധ്യമല്ല. പട്ടാളത്തിൽനിന്നു 'ബോർഡൌട്ട്'' ചെയ്യും. ഒററക്കാലനെ പട്ടാളത്തിൽ എന്തിനാണ്? 'ബോർഡൌട്ട്'' ചെയ്യും— എന്നിട്ടു വീട്ടിലേയ്ക്കുതന്നെ മടങ്ങും—വീട്ടിലേയ്ക്കു മടങ്ങുക—അതോർത്തപ്പോൾ തോമസ്സിന്നു പൊട്ടിക്കരയുവാൻ തോന്നി. വീട്ടിൽ അമ്മയും കെട്ടിയ്ക്കാറായി നില്ക്കുന്ന പെങ്ങന്മാരും ഭാര്യയുമുണ്ട്. അവരുടെ അടുത്തേയ്ക്കാണ് പോവുന്നത്—എന്തിന്? വെറുതെ കുത്തിയിരിക്കുവാൻ. ഓപ്പറേഷൻ ചെയ്തപ്പോൾ എന്തുകൊണ്ടു താൻ മരിച്ചില്ല? ഇങ്ങിനെ ജീവിച്ചിരുന്നിട്ട് എന്താണൊരു ഫലം? ഒരു

കുടുംബത്തിന്നു താങ്ങായി നിന്നിരുന്നവർ ഇപ്പോൾ വീണിരിയ്ക്കയാണ്. ഇനി എഴുന്നേല്ക്കുകയില്ല. മരിക്കുന്നതുവരെ വീണുകിടക്കേണ്ടതായിട്ടാണ് വന്നിരിക്കുന്നത്. എല്ലാം തുലഞ്ഞു. എല്ലാം പോകട്ടെ എന്നു വെയ്ക്കാം. തന്റെ ഭാര്യ! വെറുതെ ഒരു പെണ്ണിനെ വഴിയാധാരമാക്കി. വെറും ഒരാഴ്ചയാണ് അവളോടൊന്നിച്ചു കഴിച്ചത്. അന്ന് എന്തെല്ലാം പ്രതീക്ഷകളുണ്ടായിരുന്നു! ഇന്നോ? അവൾ തന്നെ ഈ വിധത്തിൽ ഇഷ്ടപ്പെടുമോ? ഇഷ്ടപ്പെടുന്നുവെങ്കിൽത്തന്നെ ആത്മാർത്ഥമായ ഒരിഷ്ടപ്പെടലായിരിയ്ക്കുമോ അത്? അവൾക്കു ചെറുപ്പമാണ്. ആരോഗ്യമുണ്ട്. സ്വപ്നങ്ങളുണ്ടാവും. അവളുടേതായ എല്ലാം താൻ തകർത്തിരിയ്ക്കയാണോ?

ഒരു 'റെഡ്ക്രോസ്' കാരി മിഠായിയും ബിസ്ക്കററുമായി തോമസ്സിന്റെ അടുത്തുവന്നു ചോദിച്ചു:

[38] "ജവാൻ, കൈസാഹെ?"

തോമസ്സ് ചിന്തയിൽനിന്നുണർന്ന് ആ സ്ത്രീയെ തുറിച്ചുനോക്കി: അവൾ ഒരു പാക്കററ് ബിസ്ക്കററും കുറച്ചു മിഠായിയും കട്ടിലിൽവെച്ചു പോയി,

റേഡിയോ 'ഓൺ' ആയി. കുറേ ഭേദം. പാട്ട് ഏതു വേദനകളേയും കുറച്ചൊന്നു ശമിപ്പിക്കുന്നു.

"ഏ രാത്ത് ഹേ ചാന്ദ്നീ തു കഹാങ്ങ്—
സ്സുൻ ജാൻ ദിൽകീ ദാസ്താൻ."

തോമസ്സിന്നു വളരെ ഇഷ്ടപ്പെട്ട പാട്ടുതന്നെ. അതയാൾക്കു കാണാപ്പാഠവുമാണ്. പക്ഷേ രാഗം ശരിയാവുകയില്ല. തോമസ്സ് ശ്രദ്ധിച്ചുകൊണ്ട് മലന്നു കിടന്നു. ഒന്നിനെ പുറകെ മറെറാന്നായി പാട്ടുകൾ വന്നുകൊണ്ടിരുന്നു. പാട്ടു അവസാനിച്ചു. വാർത്താപ്രക്ഷേപണമാരംഭിച്ചപ്പോൾ തോമസ്സിന് ഒരസുഖം തോന്നി. കണ്ണുകളടച്ചു കിടന്നു.

പി. കെ. നായരും വർഗ്ഗീസും തോമസ്സിനെ കാണാൻ വീണ്ടും വന്നു. അവർ കൊണ്ടുവന്നിരുന്ന

38 എങ്ങിനെയുണ്ട് ചെറുപ്പക്കാരാ?



ആപ്പിൾപഴങ്ങളും ചോക്ക്ലെററും കട്ടിലിന്റെ അടുത്തുള്ള സ്ററൂളിൽവെച്ചു. തോമസ്സ് കണ്ണുകൾ തുറന്നു കൂട്ടുകാരെ നോക്കി.

പി. കെ. നായർ ചോദിച്ചു: "എങ്ങിനെ ഇരിക്കുന്നു? സുഖമുണ്ടോ?"

തോമസ്സ് ഒന്നും ശബ്ദിച്ചില്ല.

പി. കെ. നായർ വീണ്ടും ചോദിച്ചു: "എന്താ മിണ്ടാത്തത്? ക്ഷീണമുണ്ടോ?"

അപ്പോൾ തോമസ്സ് നിറഞ്ഞ കണ്ണുകളോടെ കാലിൽനിന്നു കമ്പിളി മാററിയിട്ടു.

നായരും വർഗ്ഗീസും പകച്ചുനിന്നു. അവർ ഒന്നും ശബ്ദിച്ചില്ല.

തോമസ്സ് വിക്കി വിക്കിക്കൊണ്ടു ഗൽഗദത്തോടെ പറഞ്ഞു.

"ഞാൻ....എ.... ന്നു...മിണ്ടാനാണ്?...ഇ...താണ്—എന്റെ സ്ഥിതി."

കുറച്ചു നേരത്തിന് ആരും ഒന്നും ശബ്ദിച്ചില്ല.

തോമസ്സ് തേങ്ങിക്കരയുവാൻ തുടങ്ങിയപ്പോൾ നായരുടെയും വർഗ്ഗീസിന്റെയും കണ്ണുകൾ നിറഞ്ഞു. തോമസ്സിന്റെ സ്ഥിതി ദയനീയമാണ്. ശോചനീയമാണ്. അവനെ സമാധാനിപ്പിയ്ക്കുകയാണ് വേണ്ടത്. ജനിച്ച നാട്ടിൽനിന്ന് രണ്ടായിരം നാഴിക ദൂരത്തുള്ള ഒരാസ്പത്രിയിൽ ഒരു കാലുപോയ പട്ടാളക്കാരൻ കിടക്കുകയാണ്.

വർഗ്ഗീസ് പറഞ്ഞു: "തോമസ്സേ കരയരുത്."

"എന്റെ ജീവിതം മുഴുവനും കരയുവാനും കണ്ണീരൊഴുക്കുവാനുമുള്ളതാണ്. ഞാൻ മരിയ്ക്കയാണ് വേണ്ടിയിരുന്നത്. ഞാൻ ഇനി ജീവിക്കുന്നതുകൊണ്ട് എന്താണൊരു ഫലം?" തോമസ്സ് ഒന്നു നിർത്തിക്കൊണ്ടു വീണ്ടും തുടർന്നു:

"അമ്മ, പെങ്ങന്മാർ, ഭാര്യ-അവരുടെ അടുത്തേയ്ക്കു ഞാൻ പോകുന്നത് ഇങ്ങിനെയാണ്."

''കർത്താവുണ്ട്. നീ കഷ്ടപ്പെടുകയില്ല.'' വർഗ്ഗീസ് സമാധാനവചനം പറഞ്ഞു.

''നീ എന്നെ സമാധാനിപ്പിക്കാൻ വേണ്ടി പറകയാണ്. എല്ലാം പോകട്ടെ. പണിക്കരും കരുണാകരനും തിരിച്ചുവരാറായില്ലേ?''

''അവർ രണ്ടാഴ്ചക്കുള്ളിൽ വരും,'' പി. കെ. നായർ പറഞ്ഞു.

തുടർന്നു അവർ പലതും സംസാരിച്ചു. റെജിമെൻറിൽ പുതുതായി വന്ന ഹവിൽദാർ മേജരുടെ 'കോഷ'നെക്കുറിച്ചും, അടുത്തു നടക്കാൻപോകുന്ന ഇൻറർ കമ്പനി സ്പോർട്ട്സിനെക്കുറിച്ചും മററും പി. കെ. നായർ ഫലിതമയമായി സംസാരിച്ചു. തോമസ്സ് എല്ലാം മൂളികേട്ടു.

കുറെക്കഴിഞ്ഞപ്പോൾ അവർ യാത്ര പറഞ്ഞു പോന്നു.

## ഒമ്പത്

പണിക്കരും കരുണാകരനും ലീവ് കഴിഞ്ഞു വന്നു. തോമസ്സ് ആസ്പത്രിയിലാണെന്ന വിവരം അവർ ലീവിലിരിയ്ക്കുമ്പോൾ തന്നെ അറിഞ്ഞിരുന്നു. പക്ഷേ തോമസ്സിൻെറ കാല് മുറിച്ച കഥ ലീവ് കഴിഞ്ഞു വന്നതിന്നു ശേഷമാണ് അറിയുന്നത്.

അവർ ഉടൻ ആസ്പത്രിയിലേയ്ക്കു പുറപ്പെട്ടു. നാട്ടിൽനിന്ന് കൊണ്ടുവന്നിരുന്ന അവ്ലോസ്പൊടിയും ഏത്തക്കാ വറുത്തതും എടുക്കാൻ മറന്നില്ല. അവർ ബാരക്കിൽനിന്ന് പുറത്തിറങ്ങിയപ്പോൾ പി. കെ. നായർ പറഞ്ഞു: ''ഞങ്ങളും വരുന്നു.''



നാലുപേരുംകൂടി ആസ്പത്രിയിലേയ്ക്കു നടന്നു.

തോമസ്സ് കട്ടിലിൽ എഴുന്നേററിരിയ്ക്കയായിരുന്നു. കൂട്ടുകാരെക്കണ്ടപ്പോൾ ഒന്നു പ്രയാസപ്പെട്ടു ചിരിച്ചു. പണിക്കർക്കും കരുണാകരനും ആ ഇരിക്കുന്നത് തോമസ്സാണെന്ന് വിശ്വസിക്കാൻകൂടി സാധിച്ചില്ല. തോമസ്സ് അത്രയ്ക്കു മാറിയിരുന്നു. ദേഹത്തിൽ എല്ലും തോലും മാത്രമേയുള്ളു. മുഖത്തിന്നു നല്ല മഞ്ഞനിറമാണ്. തലമുടിയെല്ലാം പററെ വെട്ടിയിരിക്കുന്നു.

പണിക്കർ അവ്ലോസ്പൊടിയും ഏത്തക്കാ വറുത്തതും സ്ററൂളിൽ വെച്ചു.

''എൻെറ കാലിൻെറ സ്ററിച്ചസ്സും ബാൻഡേജുമെല്ലാം അഴിച്ചു.'' തോമസ്സ് കാല് പുറത്തേയ്ക്കെടുത്തു. ആനയുടെ തുമ്പിക്കൈ പോലെയുള്ള ആ കാല് കണ്ടപ്പോൾ പണിക്കർ ഒന്നറിതാതെ നെടുവീർപ്പിട്ടുപോയി. ഓപ്പറേഷൻ ചെയ്ത സ്ഥലം ശരിക്ക് ഉണങ്ങിയിട്ടില്ല. മഞ്ഞയും ചുവപ്പും കലന്ന ഒരു നിറമാണ് ആ സ്ഥലത്തിനുള്ളത്.

തോമസ്സ് തുടർന്നു പറഞ്ഞു: ''അടുത്താഴ്ചയിൽ ഞാൻ ഇവിടെനിന്നു പൂനക്കു പോവും. അവിടെനിന്നു എനിക്കു കൃത്രിമ മരക്കാല് കിട്ടും. എന്നിട്ട് ബോർഡൌട്ടിൽ പോവും...ബോർഡൌട്ട്... ബോർഡൌ...എന്നിട്ട്...''

ആരും മറുപടി പറഞ്ഞില്ല. എങ്ങിനെ മറുപടി പറയാനാണ്? തോമസ്സ് മനമുരുക്കുന്ന പരമാർത്ഥങ്ങൾ പറയുകയാണ്. വെറും പരമാർത്ഥങ്ങൾ......

''എല്ലാം പോട്ടെ, നാട്ടുവർത്തമാനങ്ങൾ എന്തെല്ലാമാണ്.'' തോമസ്സ് സംസാരം വേറൊരു വിഷയത്തിലേയ്ക്കു മാററി.

''എന്താ മിണ്ടാത്തത്? നെല്ലും അരിയും ഒക്കെ കിട്ടാനുണ്ടോ?''—തോമസ്സ്.

''കരിഞ്ചന്തയിൽ എത്രവേണമെങ്കിലും കിട്ടും—'' പണിക്കർ പറഞ്ഞു:

''കരിഞ്ചന്തയിൽ എന്താ വില?''

''ഒരുറുപ്പികയ്ക്കു രണ്ടു നാരായം നെല്ല്.''

''ഒരുറുപ്പികയ്ക്കു രണ്ടു നാരായം നെല്ല്,'' തോമസ്സ് അത് ഒന്നുരണ്ടു പ്രാവശ്യം ഉരുവിട്ടു. എന്നിട്ട് ചോദിച്ചു: ''തുണിത്തരങ്ങളോ?''

താണ കോറ കുത്തിന്ന് ഇരുപത്തിയേഴുറുപ്പിക.''

''തേങ്ങ, കുരുമുളക്, ചുക്ക്—എല്ലാററിനും നല്ല വിലയുണ്ടാവും ഇല്ലേ?''

''ഭയങ്കരവില. പണക്കാരെല്ലാം പിന്നേയും പണക്കാരാവുകയാണ്.''

''കയറുവ്യവസായം?''

''ഫാക്ടറികരം അധികവും പൂട്ടിക്കിടക്കുന്നു.''

തോമസ്സ് ഒന്നു നെടുവീർപ്പിട്ടു. ഫാക്ടറികരം പൂട്ടിക്കിടക്കുക. അപ്പോരം എത്രപേർ പട്ടിണികിടക്കുന്നുണ്ടാവും. പട്ടിണിയുടെ നാട്ടിലാണ് ജനിച്ചത്. പട്ടിണിയുള്ള നാട്ടിലേയ്ക്ക് അംഗഭംഗം വന്ന ഒരു പട്ടാളക്കാരൻ തിരിച്ചു പോകയാണ്. ജീവിയ്ക്കണം... എങ്ങിനെ?

''പണിക്കരുടെ കുട്ടികരംക്കും മററും സുഖമല്ലേ?'' തോമസ്സ് ചോദിച്ചു.

''ദൈവമനുഗ്രഹിച്ചു സുഖക്കേടൊന്നുമില്ല.''

''കരുണാകരൻ കല്യാണം കഴിച്ചോ?''

''ഇല്ല.'' കരുണാകരൻ പറഞ്ഞു.

''കരുണാകരൻ കുട്ടിയാണെന്നല്ലേ അവൻെറ അമ്മ പറയുന്നത്?'' പി. കെ. നായർ പറഞ്ഞു.

''ജസ്ററ്ലൈക്ക് പാല്പായസം അല്ലേ പി. കെ?'' തോമസ്സ് ചിരിച്ചുകൊണ്ട് പറഞ്ഞു. ഉടൻ കൺപീലികരം നനയുകയും ചെയ്തു.

കൂട്ടുകാർ പുറപ്പെട്ടപ്പോരം തോമസ്സ് പറഞ്ഞു: ''ഞാൻ അടുത്താഴ്ചയിൽതന്നെ പോകുമേ.''



തോമസ്സ് പൂനയിലേയ്ക്കു പോവുന്നതു ഡക്കോട്ടാ വിമാനത്തിലാണ്. രാവിലെ ഒമ്പതുമണിക്കുതന്നെ പി. കെ. നായരും വർഗ്ഗീസും പണിക്കരും കരുണാകരനും ഏറോഡ്രാമിൽ എത്തി. ഒമ്പതരമണിക്ക് ഒരു ആംബുലൻസ് ട്രക്ക് ഏറോഡ്രാമിൽ വന്നുനിന്നു. ഡ്രൈവർ ട്രക്കിൻെറ പിന്നിലുള്ള പട്ട തുറന്നു. അതിൽനിന്നു രണ്ടു നേഴ്സിംഗ് ഓർഡലിമാരുടെ തോളിൽ പിടിച്ചുകൊണ്ടു തോമസ്സ് മെല്ലെ ഇറങ്ങി...കൂട്ടുകാരെ നോക്കി അയാരം പുഞ്ചിരിച്ചു. അവരെല്ലാം ചുററും വളഞ്ഞുനിന്നു സംസാരിച്ചു...അധികനേരം സംസാരിയ്ക്കാൻ സമയമുണ്ടായിരുന്നില്ല. വിമാനം പുറപ്പെടാറായി. സ്ററ്റെച്ചറിൽ കിടത്തി തോമസ്സിനെ വിമാനത്തിന്നുള്ളിലേയ്ക്കു കൊണ്ടുപോയി.

വിമാനം പറക്കാറായി. എഞ്ചിൻ ശബ്ദിച്ചു. വിമാനം ആകാശത്തിലേയ്ക്കുയർന്നപ്പോരം തോമസ്സ് നിറഞ്ഞ കണ്ണുകളോടെ പുറത്തേയ്ക്കു നോക്കി. കൂട്ടുകാർ കർചീഫെടുത്തു വായുവിൽ വീശി. വിമാനത്തിന്നു വേഗം കൂടി. കാഴ്ചയിൽനിന്നു മറഞ്ഞു. ഇരമ്പം മാത്രം ബാക്കിയായി. ഒടുവിൽ ഇരമ്പവും കേരംക്കാതായി.

## പത്ത്

അഞ്ചുപേർ കിടന്നിരുന്ന ആ മുറിയിൽ ഇന്നു നാലു പേരേയുള്ളു. പക്ഷേ കട്ടിലുകരം ഇപ്പോഴും അഞ്ചെണ്ണമുണ്ട്. തോമസ്സ് കിടന്നിരുന്ന കട്ടിൽ ഒഴിഞ്ഞുകിടക്കുകയാണ്. അതിൻെറ ചൂടിക്കയറുകരം അയഞ്ഞുതൂങ്ങി അനാഥമായി കിടക്കുന്നു. ഇനി

ആ കട്ടിൽ വേറൊരു മുറിയിലേയ്ക്കു കൊണ്ടുപോയെന്ന് വരും. അല്ലെങ്കിൽ വേറൊരാൾ ആ മുറിയിലേയ്ക്കു വന്നുവെന്നും വരും. അത് അവർക്കാർക്കും സമ്മതമല്ല. അവരുടെ സ്നേഹിതൻ കിടന്നിരുന്ന കട്ടിലിൽ വേറൊരാൾ വന്നു കിടക്കുക—അതിനെക്കുറിച്ചവർക്കാർക്കും ആലോചിയ്ക്കാൻകൂടി വയ്യ. തോമസ്സിന്റെ അഭാവം നികത്താൻ വേറെ ആർക്കാണ് സാധിക്കുക.

തോമസ്സ് പോയതിന്നുശേഷം ആ മുറിയിൽ ഒരു ശൂന്യതയാണ്. ആരുമധികം സംസാരിച്ചില്ല. സംസാരിക്കാൻ വയ്യായിരുന്നു. അത്രയ്ക്കധികമുണ്ടായിരുന്നു ഹൃദയവേദന. എല്ലാവരും നേർത്തെ എഴുന്നേല്ക്കുന്നു. ദിനകൃത്യങ്ങൾക്കുശേഷം യൂനിഫോമിട്ടു പരേഡിന്നും പാറാവിന്നും മററു ഡ്യൂട്ടികൾക്കുമായി പോവുന്നു. രാത്രിയിൽ വീണ്ടും ഒരുമിയ്ക്കുന്നു. ആ ഒഴിഞ്ഞ കട്ടിലിലേയ്ക്ക് നോക്കുമ്പോൾ അവരുടെയെല്ലാം കണ്ണുകൾ നിറയുന്നു.

റെജിമൻറിൽ എല്ലാം ശരിയ്ക്കു നടന്നുകൊണ്ടിരുന്നു. പുലരാൻ കാലത്തു 'റിവാലി'യുടെ ബ്യൂഗിൾ ശബ്ദിക്കുന്നതോടൊപ്പം പ്രവൃത്തികളാരംഭിക്കുന്നു. വൈകുന്നേരം റിട്രീററിൻറിന്റെ ബ്യൂഗിൾ ശബ്ദിക്കുന്നതോടൊപ്പം പ്രവൃത്തികളവസാനിക്കുന്നു. നേരത്തിനു ചോറും ചായയും കിട്ടുന്നു. മാസാരംഭത്തിൽ ശമ്പളവും. ഒന്നിന്നും ഒരു നീക്കുപോക്കുമില്ല. തോമസ്സ് കിടന്നിരുന്ന മുറിയിലുള്ളവർക്കൊഴികെ ആർക്കും ഒരസുഖവും തോന്നിയിരുന്നില്ല. അവരുടെ ജീവിതം വിരസമായങ്ങിനെ നീങ്ങുകയാണ്.

അങ്ങിനെ ദിവസങ്ങൾ നീങ്ങിക്കൊണ്ടിരിക്കുമ്പോഴാണ് ആ റെജിമെൻറിൽ വേറൊരത്യാഹിതം കൂടി ഉണ്ടായത്. സംഭവമെന്താണെന്നല്ലേ? ഒരു 'സ്കീം' നടന്നുകൊണ്ടിരിക്കുമ്പോഴാണതുണ്ടായത്. സ്കീമിന്നു പോവാനുള്ള കല്പന പെട്ടെന്നാണ്



കിട്ടിയത്. പന്ത്രണ്ടു മണിക്കൂറിനുള്ളിൽ പുറപ്പെടാൻ തെയ്യാറാവണം. 'ഡീവ്' മുഴുക്കെ അജ്ഞാതമായ ഒരു സ്ഥലത്തേക്കു 'മൂവാ'കണം. സ്ഥലത്തിന്റെ മേപ്പ് റഫറൻസ് മാത്രം ഓഫീസർമാർക്കറിയാം. അതു വളരെ രഹസ്യമായി വെച്ചിരിക്കയാണ്.

സ്കീം എന്നു വെച്ചാൽ യുദ്ധക്കളത്തിൽ പോരാടേണ്ടതിന്നുള്ള പരിശീലനം നല്കുക എന്നർത്ഥമാണ്. പട്ടാളത്തെസ്സംബന്ധിച്ചേടത്തോളം സ്കീം വലിയ പ്രാധാന്യമർഹിക്കുന്നു. സ്കീമിന്നു പോവാത്തവർ പട്ടാളക്കാരനല്ല.

നന്നെ രാവിലെയാണ് റെജിമെൻറ് 'മൂവാ'വാൻ പോവുന്നത്. എല്ലാം തയ്യാറായി നില്ക്കുന്നു. ഓരോ 'കോറി'ന്റേയും ട്രക്കുകളും പട്ടാളക്കാരും മററുപകരണങ്ങളും വെവ്വേറെ വെവ്വേറെയായി തരംതിരിഞ്ഞു നില്ക്കുന്നു. ട്രക്കുകൾക്കു പുറത്തെല്ലാം മരക്കൊമ്പുകൾ വെച്ചു കെട്ടിയിട്ടുണ്ട്. കാമഫ്ളേജിന്റെ കാര്യത്തിൽ പ്രത്യേകം നിഷ്കർഷവേണം. മുമ്പിലുള്ള അണിയിൽ സിഗ്നൽകോറിന്റെ ട്രക്കുകളാണ്. അവയിലെല്ലാം വയർലസ്സ്സെററ് ഘടിപ്പിച്ചിരിക്കുന്നു. ട്രക്ക് ഓടിക്കൊണ്ടിരിക്കുമ്പോഴും കമ്യൂനിക്കേഷൻ നടത്താവുന്ന വിധത്തിലാണ് സെററ് ഘടിപ്പിച്ചിരിക്കുന്നത്. ഓരോ 'സെററി'നടുത്തും രണ്ടു ഓപ്പറേററർ വീതമുണ്ട്. അവരുടെയെല്ലാം തലയിൽ ഹെൽമെററും പുറത്തും അരക്കെട്ടിലുമായി വലിയതും ചെറിയതുമായ ഹവർസാക്കും വാട്ടർബോട്ടിലുമുണ്ട്. ചുമലിൽ അയഞ്ഞ സ്ളീങ്ങ് കൊണ്ടു ബന്ധിച്ച റൈഫിളുമുണ്ട്.

സിഗ്നൽ കോറിന്റെ അണിയ്ക്കു പിന്നിൽ സപ്ളൈ കോർ, ഓർഡനൻഡ് കോർ, മെഡിയ്ക്കൽ കോർ, ഇൻഫൻട്രി...അങ്ങിനെ അണിനിരന്നു നില്ക്കുന്നു. എല്ലാ പട്ടാളക്കാരും മുഴുവൻ എഫ്. എസ്. എം. ഒ. ധരിച്ചാണ് നില്ക്കുന്നത്. സഹിയ്ക്കാനാ

വാത്ത ഭാരംകൊണ്ട് അവരുടെ ചുമലുകൾ ഉയർന്നും താഴ്ന്നും കൊണ്ടിരുന്നു.

ജി. വൺ ഓരോ കോറിന്റെ പ്രധാനപ്പെട്ട ഓഫീസർമാരേയും വിളിച്ചു ചില നിർദ്ദേശങ്ങൾ കൊടുത്തു. അററൻഷനായി നിന്നു അവരതെല്ലാം കേട്ടു.

'മൂവ്' ആകാനുള്ള സമയമായി. ആദ്യം മിലിററി പോലീസിലെ രണ്ടു എൻ. സി. ഒ. മാർ മോട്ടോർ സൈക്കിൾ സ്ററാർട്ട് ചെയ്തു, തയ്യാറായി കയറിയിരുന്നു. അവർ വഴികാട്ടികളാണ്. അവർക്കു പിന്നാലെ, ജി. വൺ ജീപ്പിൽക്കയറി...തുടർന്നു എല്ലാ പട്ടാളക്കാരും നിർദ്ദേശമനുസരിച്ചു ഓരോ ട്രക്കുകളിൽ കയറി ഇരുന്നു. ഡീവ് 'മൂവാ'യി. ഒന്നിന്നു പിന്നാലെ മറെറാന്നായി ട്രക്കുകൾ മന്ദം മന്ദമായി നീങ്ങി. കോരിത്തരിപ്പുണ്ടാക്കുന്ന ഒരു കാഴ്ചയായിരുന്നു അത്.

നട്ടുച്ചയ്ക്കുശേഷമാണ് ഡിവ് സ്കീമിനുള്ള സ്ഥലത്തെത്തിയത്. എല്ലാവർക്കും നന്നെ ക്ഷീണമുണ്ടായിരുന്നു. ലോറികൾക്കു ശരിക്കു പോകാവുന്ന റോഡിൽക്കൂടെയൊന്നുമായിരുന്നില്ല യാത്ര. കുണ്ടും കുഴിയും പാറക്കല്ലുകളും നിറഞ്ഞ റോഡ്. ഉച്ചവെയിലിൽ കുലുങ്ങിക്കുലുങ്ങിക്കൊണ്ടു ലോറികൾ നീങ്ങുമ്പോൾ എല്ലുകൾ പൊടിഞ്ഞു തകരുന്നതു പോലെ തോന്നിയിരുന്നു.

ലോറികളെല്ലാം വൃക്ഷച്ഛായകളിൽ ഹാൾട്ടു ചെയ്തു നിർത്തി. എല്ലാ പട്ടാളക്കാരും ലോറികളിൽനിന്നു ചാടിയിറങ്ങി. ഓരോ 'കോറി'ലേയും പട്ടാളക്കാർ അവരവരുടെ ഉയർന്ന ഉദ്യോഗസ്ഥന്മാർക്ക് പിന്നാലെ 'ഫാളിനാ'യിനിന്നു നിർദ്ദേശങ്ങൾ ശ്രദ്ധിച്ചു കേട്ടു. നിർദ്ദേശങ്ങൾ കേട്ടതിന്നു ശേഷം അവർ സിസ്മിസ് ചെയ്യപ്പെട്ടു. പിന്നെ പണികൾതന്നെ...ട്രെഞ്ചുകൾ കുഴിക്കുക. ടെൻറുകളടിക്കുക. ടെൻറുകളുടെ മീതെ പച്ചിലക്കൊമ്പുകൾ ഒടിച്ചിടുക. അങ്ങിനെ...അങ്ങിനെ...



ഓരോ കോറിലെ ആൾക്കാരും അവരവരുടെ കോറിന്റെ പേരിന്നുവേണ്ടി കഠിനമായി യത്നിക്കുകയാണ്.

സിഗ്നൽകോറിലെ പട്ടാളക്കാരും ഉഷാറായി ജോലികൾ ചെയ്യുകയാണ്. വയർലസ്സ്സെററ് സ്ഥാപിച്ചിട്ടുള്ള ലോറികൾ വൃക്ഷച്ഛായകളിൽ കൊണ്ടു നിർത്തി. ഡയറക്ഷൻ നോക്കി 'ഏരിയൽ' സ്ഥാപിച്ചു. ലോറികൾ നിർത്തിയിരിയ്ക്കുന്ന സ്ഥലത്തിന്നു ചുററും ട്രെഞ്ചുകൾ കുഴിച്ചു. ഓരോ ട്രെഞ്ചിന്നും കഴുത്തുവരെ ആഴമുണ്ട്.

കേണൽ അഗർവാൾ പി. കെ. നായരെ അന്വേഷിച്ചു. പി. കെ. നായർ ഓടിവന്നു സല്യൂട്ടുചെയ്തു. കേണൽ സാബ്ബ് പറഞ്ഞു: ''നീ ജി. ഓ. സി.യുടെ ഡിസ്പാച്ച് റൈഡർ ആണ്. മനസ്സിലായോ?''

''ജീ സാബ്ബ്.''

ജി. ഓ. സി. യുടെ ടെൻറ് സ്കീം സ്ഥലത്തുനിന്ന് അരനാഴിക ദൂരത്തുള്ള ഒരു കുന്നിൻ പള്ളത്തിലാണ്. പി. കെ. നായർ മോട്ടോർ സൈക്കിൾ സ്ററാർട്ട്ചെയ്ത് അങ്ങോട്ടുപോയി. ജി. ഓ. സി. യും മററു പ്രധാനപ്പെട്ട ഓഫീസർമാരും ചേർന്ന് വലിയൊരു മേപ്പ് നിവർത്തിവെച്ച് എന്തൊക്കെയോ കാര്യമായി സംസാരിക്കുകയാണ്. പെൻസിൽകൊണ്ട് മേപ്പിന്റെ ചില സ്ഥലങ്ങളിൽ അടയാളപ്പെടുത്തുകയും ചില രമപ്പ് റഫറൻസ് പറയുകയും മററും ചെയ്യുന്നു. പി. കെ. നായർക്ക് മനസ്സിലായി അവിടെ രഹസ്യസംഭാഷണങ്ങൾ നടക്കയാണെന്ന്. പി. കെ, നായർ മോട്ടോർ സൈക്കിളിന്റെ അടുത്തു വന്നു നിന്നു ചുററും നോക്കി. കണ്ണിനും കരളിനും കുളുർമ്മ തോന്നിയ്ക്കുന്ന കാഴ്ചകൾ. സസ്യശ്യാമളമായ ഭൂവിഭാഗം. പുഞ്ചിരിച്ചു നില്ക്കുന്ന പൂക്കൾ, മുഴുത്തു തൂങ്ങുന്ന പഴങ്ങൾ. പതഞ്ഞൊഴുകുന്ന പൂഞ്ചോലകൾ. പി. കെ. നായർ തിരിഞ്ഞു നോക്കി. ടെൻറിന്റെ ഫ്ളാപ്പ് പൊക്കി ഒരു ക്യാപ്ററൻ

വിളിയ്ക്കുകയാണ്. നായർ ഓടിച്ചെന്നു. ക്യാപ്റ്റൻ സീൽവെച്ച ഒരു കവർ നീട്ടിക്കൊണ്ടു പറഞ്ഞു. "ഈ കവർ ജാട്ട് റെജിമെൻറിൽ കൊണ്ടുപോയി കൊടുക്കണം," ജാട്ട് റെജിമെൻറ് പത്തു നാഴിക ദൂരത്താണ്. അങ്ങോട്ടുള്ള വഴി ദുർഘടം പിടിച്ചതും ശത്രുക്കളുടെ കൈയിൽനിന്ന് ആ സ്ഥലം വീണ്ടെടുത്തിട്ട് മാസങ്ങൾ കുറെയായെങ്കിലും കഴിഞ്ഞ മാസം വരെ അവിടെ ഒരു പട്ടാളഡിറ്റാച്ച്മെൻറു പോലുമുണ്ടായിരുന്നില്ല. ഒരു മാസം മുമ്പാണ് അങ്ങോട്ട് ഒരു ജാട്ട് റെജിമെൻറ് അയച്ചത്. 'വെടിനിർത്തൽ രേഖ'യുടെ അടുത്തു കിടക്കുന്ന ഒരു സ്ഥലമാണത്.

പി. കെ. നായർ പുറപ്പെട്ടു. തലയിൽ 'ഹെൽമെറ്റ്'' ശരിയ്ക്കു വെച്ചു. സീൽഡ് കവർ മെസക്കിളിന്റെ പിന്നിലുള്ള ഹവർസാക്കിൽ ഭദ്രമായി വെച്ചു. മോട്ടോർ സൈക്കിൾ സ്റ്റാർട്ട് ചെയ്ത് ഓടിച്ചുപോയി. നാലുനാഴിക ദൂരംവരെയുള്ള റോഡ് നല്ലതായിരുന്നു. അവിടെ നിന്നങ്ങോട്ടു വീതികുറഞ്ഞ കച്ചാറോഡാണ്. കച്ചാറോഡിലെത്തിയപ്പോൾ നായർ മോട്ടോർ സൈക്കിളിന്റെ സ്പീഡ് കുറച്ചു. സൈക്കിൾ നീങ്ങിയും നിരങ്ങിയുമാണ് പോവുന്നത്. നായരുടെ ദേഹം മുഴുവൻ വേദനിക്കാൻ തുടങ്ങി. ശക്തി നശിയ്ക്കുന്നതുപോലെ തോന്നി. "ഇനി ആറു നാഴിക പോകണം. വിഷമമാണ്. ഇതിനു മുമ്പ് മോട്ടോർ സൈക്കിൾ ഈ റോട്ടിൽകൂടി പോയിട്ടുണ്ടാവില്ല. കഴുതപ്പുറത്തായിരിക്കും റെജിമെൻറിലേക്ക് ആവശ്യമുള്ള സാധനങ്ങൾ കൊണ്ടുപോവുന്നത്..." നായർ മനസ്സിൽ വിചാരിച്ചു.

അങ്ങിനെ സൈക്കിൾ നിരങ്ങി നീങ്ങിക്കൊണ്ടിരിക്കുമ്പോൾ അതിഭയങ്കരമായ ഒരു പൊട്ടിത്തെറിയോടെ പി. കെ. നായരും മോട്ടോർ സൈക്കിളും തകിടം മറിഞ്ഞു വീണു. നായർ രക്തത്തിൽ കുളിച്ചു ബോധരഹിതനായി കിടക്കുന്നതിന്റെ അടുത്തു തന്നെ മോട്ടോർ സൈക്കിളും ചെരിഞ്ഞു വീണുകി



ടക്കുകയാണ്. എങ്ങും വിജനത.

കഴുതപ്പുറത്തു കയറി അടുത്ത ഗ്രാമങ്ങളിലേക്കു പോകുന്ന ഒരു വൃദ്ധ മുസൽമാനാണ് രക്തത്തിൽ മുങ്ങിക്കിടക്കുന്ന പി കെ. നായരെ കണ്ടത്. അയാൾ പരിഭ്രമത്തോടെ ചുറ്റും നോക്കി. ആരും ഇല്ല. അയാൾ ധൃതിപ്പെട്ട കഴുതപ്പുറത്ത് കയറി വിവരം ജാട്ട്റെജിമെൻറിൽ അറിയിച്ചു. ജാട്ട്റെജിമെൻറിലെ സി. ഒ, വും കുറച്ചു ജവാൻമാരും കുതിച്ചു വന്നുനോക്കി.

സി. ഒ. വിനു സംഗതി മനസ്സിലായി. അദ്ദേഹം പറഞ്ഞു:—"മൈൻ പൊട്ടിത്തെറിച്ചു."

നായരെ സി. ഒ. ഒന്നുകൂടി നോക്കി. നെറ്റിയിൽ നിന്നാണ് രക്തം അധികമായി ഒഴുകുന്നത്. ഫസ്റ്റ് ഫീൽഡ് ഡ്രെസ്സിംഗ് പുറത്തെടുത്തു നെറ്റിയിൽ വെച്ചു കെട്ടി.

പി. കെ. നായർ കണ്ണുമിഴിച്ചു വീണ്ടും അടച്ചു. ബോധം വന്നിരിയ്ക്കയാണ്. ഉടൻ നായരെ സ്കീം നടക്കുന്ന സ്ഥലത്തേക്ക് കൊണ്ടുവന്നു. കേണൽ അഗർവാൾ തന്റെ ജീപ്പിൽ നായരെ ആസ്പത്രിയിലേയ്ക്ക് കൊണ്ടുപോയി.

രണ്ടുദിവസത്തിനുശേഷം 'സ്കീം' കഴിഞ്ഞു. സ്കീം കഴിഞ്ഞു തിരിച്ചുവന്ന അന്നുതന്നെ നായർ ആസ്പത്രിയിൽവെച്ചു മരിച്ചു. ഡോക്ടർ അദ്ദേഹത്തിന്റെ എല്ലാ കഴിവുകളും വിനിയോഗിച്ചു നോക്കി. എന്നിട്ടും ഫലിച്ചില്ല.

ആസ്പത്രിയിൽനിന്നു നായരുടെ ശവം കേണൽ അഗർവാൾ ഏറ്റുവാങ്ങി ജീപ്പിൽ കിടത്തി. റെജിമെൻറിലുള്ളവരിൽ അധികംപേരും ആസ്പത്രിയിൽ വന്നിരുന്നു. ജീപ്പ് ആസ്പത്രിവളപ്പിൽ നിന്നു മന്ദംമന്ദം മുന്നോട്ടുനീങ്ങി. ജീപ്പിനു പുറകെ നിശ്ശബ്ദരായി ആ റെജിമെൻറിലെ പട്ടാളക്കാരും.

റോട്ടിന്റെ ഇരുവശങ്ങളിലുമുള്ള മറ്റുള്ള റെജിമെൻറുകളിലെ ആളുകൾ പുറത്തുവന്നു നോക്കി. "പി. കെ. നായർ, പി. കെ. നായർ" പലരും പറ

ഞ്ഞു. നായരെ അറിയാത്തവരായി ആരാണ് അവിടെയുള്ളത്? ഒരു കാൻറീൻകാരൻ സഹതാപപൂർവ്വം പറഞ്ഞു: ''പാവം! ഒരു കുപ്പി 'റം' വേണമെന്ന് ഒരാഴ്ചമുമ്പെ എന്നോടു പറഞ്ഞിരുന്നു. കൊടുക്കാനൊത്തില്ല. ഇതാണ് മനുഷ്യൻെറ സ്ഥിതി!''

ഝലംനദീതീരത്തിൽ പി. കെ. നായരുടെ ശവം സംസ്കരിച്ചു. പട്ടടക്കുചുററും റെജിമെൻറിലെ പട്ടാളക്കാർ ഫാളിനായി നിന്നു. പട്ടടയിൽ തീ കൊടുത്തപ്പോൾ ആ റെജിമെൻറ് മുഴുവനും അററൻഷനായി സല്യൂട്ട് ചെയ്തു. പാല്പായസംപോലെ മധുരമായ ആ ജീവിതം കത്തിക്കത്തി നശിയ്ക്കുകയാണ്. അതോടൊപ്പംതന്നെ പണിക്കരും കരുണാകരനും വർഗ്ഗീസും തേങ്ങിത്തേങ്ങിക്കരയുന്നുണ്ടായിരുന്നു.

## പതിനൊന്ന്

ആ റെജിമെൻറ് ഇന്ത്യയിലേയ്ക്ക് തിരിച്ചുപോരികയാണ്, മൂന്നു കൊല്ലത്തെ സംഭവബഹുലമായ ജീവിതത്തിന്നുശേഷം. ഇന്ത്യയിൽ ചെന്ന ഉടൻ റെജിമെൻറ് 'ഡിസ്ബാൻഡ്' ചെയ്യും. എന്നിട്ട് ഓരോ പട്ടാളക്കാരനും വേറെ ഓരോ റെജിമെൻറിലേയ്ക്ക് പോവും.

പോയവരിൽ പലരും യുദ്ധഭൂമിയിൽവെച്ചു മരിച്ചു. ചിലർ ''ബോർഡൌട്ട്'' ആയിപ്പോയി. അവരെല്ലാം അറിയപ്പെടാത്ത മനുഷ്യാത്മാക്കളും മനുഷ്യജീവികളുമാണ്.

കാശ്മീരിൽനിന്നു പോരുന്നതു സംബന്ധിച്ച് ഒരു 'ബഡാഖാനാ' (വലിയ സദ്യ) നടക്കുവാൻ പോകയാണ്. അതിൽ എല്ലാവരും സംബന്ധിയ്ക്കും.



കേണൽ അഗർവാൾ തൊട്ടു സ്വീപ്പർവരെയുള്ളവർ. ബഡാ ഖാനയെക്കുറിച്ചു രണ്ടാഴ്ചയ്ക്കുമുമ്പുതന്നെ ഓർഡറിൽ പരസ്യപ്പെടുത്തിയിരുന്നു.

എല്ലാവരേയും വലിയൊരു ഹാളിലേയ്ക്കു മാർച്ചു ചെയ്യിച്ചു. അവിടെ ബഡാ ഖാനയ്ക്കുവേണ്ട എല്ലാ ഒരുക്കങ്ങളും ചെയ്തിട്ടുണ്ട്. മേശപ്പുറത്തു നിറച്ചു കുപ്പികളും പ്ലെയിററുകളും ഗ്ലാസുകളും നിരത്തിവെച്ചിരിയ്ക്കുന്നു. ലൌഡ്സ്പീക്കറിൽനിന്നു പാട്ടുകൾ തുരുതുരെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ബഡാഖാനയുടെ ഉത്തരവാദിത്വമേററിരിക്കുന്ന എൻ. സി. ഓ. മാരും തിരുതകൃതിയിൽ അങ്ങുമിങ്ങും നടക്കുന്നു.

ഹാളിൻെറ ഒരരികിലായി ചെറിയൊരു സ്ററൂളിൽ പനിനീർപ്പൂമാല വെച്ചിട്ടുണ്ട്. അതു കേണൽ സാബ്ബിനെ ഇടുവിക്കാനുള്ളതാണ്. എല്ലാം ഒരുങ്ങിയിരിയ്ക്കുന്നു.

''സൈലൻസ്, ഖാമോഷ്'' സുബേദാർമേജർ വിസിലടിച്ചു വിളിച്ചുപറഞ്ഞു. അതിനെത്തുടർന്നു കേണൽ അഗർവാൾ ഹാളിലേയ്ക്കു വന്നു. ഒരു എൻ. സി. ഒ. അദ്ദേഹത്തെ പനിനീർപ്പൂ മാലയിട്ടു സ്വീകരിച്ചു.

ഓഫീസർ, ജെ. സി. ഒ., എൻ. സി. ഒ.. സിപ്പായി എല്ലാം ഒരുമിച്ചിരുന്നാണ് ഊണ് കഴിച്ചത്.

'ബഡാ ഖാന'യ്ക്കുശേഷം കേണൽ സാബ്ബ് നാലുവാക്ക് പറയുവാനായി എഴുന്നേററു. അദ്ദേഹം പറഞ്ഞു: ''എല്ലാ ഓഫീസർമാർക്കും ജെ. സി. ഒ. വിന്നും എൻ. സി. ഒ. മാർക്കും സിപ്പായികൾക്കും എൻെറ ഹാർദ്ദമായ അഭിനന്ദനം. നിങ്ങളെല്ലാമറിഞ്ഞിരിക്കും, നമ്മൾ അടുത്താഴ്ചയിൽ ഇവിടെനിന്ന് ഇന്ത്യയിലേയ്ക്കു പോകയാണെന്ന്. കഴിഞ്ഞ മൂന്നു കൊല്ലക്കാലം നമ്മളിവിടെ സഹകരിച്ചു പ്രവർത്തിച്ചു. നമ്മുടെ ഗവർമ്മേണ്ടിൻെറ പേരും പെരുമയും ഉയർത്തിക്കാണിച്ചു. സുഖമായ ഒരു ജീവിതമല്ല ന

ന്മരം കഴിച്ചത്. അതെനിക്കറിയാം. നമ്മെളെല്ലാം കഷ്ടപ്പെട്ടിട്ടുണ്ട്—വളരെ വളരെ. കഷ്ടപ്പാടുകളിൽക്കൂടെയല്ലാതെ ഏതൊരു കാര്യത്തിലും വിജയം നേടുക സാദ്ധ്യമല്ല. ഏതൊരു കഷ്ടപ്പാടുകളിലും നിങ്ങരം കാണിച്ച ആത്മധൈര്യവും സഹകരണബോധവുമോർക്കുമ്പോരം ഞാൻ കോരംമയിർക്കൊള്ളുന്നു. നിങ്ങളുടെ കൂടെ. നിങ്ങളുടെ സി. ഒ. ആയി പ്രവർത്തിക്കുവാൻ സാധിച്ചതു ജീവിതത്തിലെ വലിയൊരു നേട്ടമായി ഞാൻ കണക്കാക്കുന്നു. നിങ്ങരം ഓരോരുത്തരെക്കുറിച്ചുമുള്ള ഓർമ്മകരം എൻെറ ഹൃദയത്തിൽ എന്നും പച്ചച്ചുതന്നെ നില്ക്കും.

"നിങ്ങരംക്കറിയാം ഇന്ത്യയിലെത്തിയാൽ ഈ റജിമെൻറ് 'ഡിസ്ബാൻറ്' ചെയ്യുമെന്ന്? പിന്നെ നിങ്ങളെല്ലാം പുതിയ പുതിയ റെജിമെൻറുകളിലേക്കു പോവും. എനിക്കും കമാൻഡ് ചെയ്യുവാൻ പുതിയൊരു റെജിമെൻറ് കിട്ടിയേയ്ക്കും.

"നിങ്ങരം എവിടെപ്പോയാലും നല്ല പട്ടാളക്കാരായിരിയ്ക്കുമെന്ന് എനിക്ക് നല്ല ഉറപ്പുണ്ട്. എനിക്കു തന്നതുപോലെയുള്ള സഹായവും സഹകരണവും നിങ്ങരം ഓരോ സി. ഒ. വിന്നും കൊടുക്കുമെന്നും എനിക്കുറപ്പുണ്ട്.

"ഞാൻ നിങ്ങളെ ഒരിക്കലും, ഒരിക്കലും മറക്കുകയില്ലെന്നു ഒരാവൃത്തികൂടി പറഞ്ഞുകൊണ്ട് അവസാനിപ്പിക്കുന്നു. ജയ്ഹിന്ദ്!"

കൈയടിശബ്ദങ്ങരം ഹാളിൽ മുഴങ്ങി.

റെജിമെൻറ് തിരിച്ചുപോരുന്നതിൻെറ തലേദിവസം പണിക്കരും വർഗ്ഗീസും കരുണാകരനും പി. കെ. നായരെ സംസ്കരിച്ച സ്ഥലം കാണാൻ പോയി. ചുററും പൂത്തും തളിർത്തും നില്ക്കുന്ന വൃക്ഷലതാദികരം ഇളം കാററിലാടിക്കളിക്കുകയാണ്. ശധലംനദി പ്രശാന്തമായി ഒഴുകുന്നു. നദിയുടെ ഓരങ്ങളിൽ വൃക്ഷങ്ങരം വെള്ളപ്പൂക്കളണിഞ്ഞു നില്ക്കുന്നു. തികച്ചും പ്രശാന്തരമണീയമായ ചുററുപാട്.



അവർ മൂന്നുപേരും നിശ്ശബ്ദരായി കുറേനേരം അവിടെ നിന്നു.

പണിക്കർ ആരോടെന്നില്ലാതെ പറഞ്ഞു: "പി. കെ. ഞങ്ങരം നാളെ പോകയാണ്. നിങ്ങളെക്കൂടാതെ പോകയാണ്." ഗദ്ഗദം അയാളുടെ വാക്കുകളെ ഇടയ്ക്കിടക്കു തടഞ്ഞിരുന്നു.

വർഗ്ഗീസ് മുട്ടുകുത്തിയിരുന്നു ഹൃദയത്തിൽ കുരിശുവരച്ചു. പണിക്കരും കരുണാകരനും പി. കെ. നായർക്കുവേണ്ടി പ്രാർത്ഥിച്ചു.

വൃക്ഷങ്ങളിൽനിന്നു കുറെ വെള്ളപ്പൂക്കരം നദിയിലേക്കു കൊഴിഞ്ഞുവീണു. ഒരു പക്ഷി വൃക്ഷശിഖരത്തിൽനിന്ന് ആകാശത്തിൻെറ നീലിമയിലേയ്ക്കു ചിറകടിച്ചു പറന്നുപോയി. നദിയിൽ ഒഴുക്കിനെതിരായി ഒരു കൊച്ചുവള്ളം തുഴഞ്ഞുകൊണ്ട് ഒരു പെൺകുട്ടി പോകയാണ്. നദിക്കരെയുള്ള ഒരു കുടിലിൽനിന്ന് ഒരു ഗ്രാമീണഗാനത്തിൻെറ ഈരടികരം അവ്യക്തമായി കേരംക്കുന്നുണ്ട്.

കരുണാകരൻ പറഞ്ഞു: "പി. കെ. നായർ പറയാറുള്ളതുപോലെ, 'ജസ്ററ് ലൈക്ക്, പാല്പായസ' മായ ഒരു സ്ഥലമാണിവിടം."

"ശരി, ഇനി നമുക്ക് പോകാം." പണിക്കർ ഓർമ്മിപ്പിച്ചു.

അവർ മൂന്നുപേരും ആ ചുററുപാടുകളിൽ ഒന്നുകൂടി നോക്കി അവിടെനിന്ന് നടന്നകന്നു.

---